# ഓർത്തഡോക്സ് ശുശ്രൂഷക സഹായി

ജോസ് കുര്യൻ പുളിയേരിൽ
ദാനിയേൽ പി. സ്കറിയ

*(Malayalam)*

---

**Orthodox Shushrushaka Sahayi**
(Guide for Alter Assistants of Indian Orthodox Church)

Compited & Edited by
**Jose Kurian Puliyeril**
**Daniel P. Skarah**

# ആമുഖം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ ആരാധനകളുടെ വ്യാഖ്യാനങ്ങളായും, ശുശ്രൂഷാ സഹായികളായും ഔദ്യോഗികവും അനൗദ്യോഗികവുമായി പ്രസ്ദ്ധീകരിക്കപ്പെട്ട ഒട്ടനവധി ഗ്രന്ഥങ്ങൾ ലഭ്യമാണെങ്കിലും, ശുശ്രൂഷകർ അറിഞ്ഞിരിക്കേണ്ടതും നിർബന്ധമായി പാലിക്കേണ്ട തുമായ കാര്യങ്ങൾ പ്രതിപാദനം ചെയ്യുന്ന ഗ്രന്ഥങ്ങൾ അംഗുലീപരിമിതമാണെന്ന് പറയേണ്ടിയിരിക്കുന്നു. അവകളിൽ പ. സഭയ്ക്ക് പൊതുവേ സ്വീകാര്യമായതും, ആധികാരികതയോടെ പ. സഭയുടെ നിലപാട് വ്യക്തമാക്കുന്നതുമായ ഗ്രന്ഥങ്ങൾ ഇല്ലെന്നു തന്നെ പറയാം. പ്രസ്തുത കുറവ് പരിഹരിക്കണമെന്ന ഉദ്ദേശത്തിലും പ. മലങ്കര സഭയിൽ അങ്ങോളമിങ്ങോളമുള്ള ദേവാലയങ്ങളിലെ ശുശ്രൂഷകരുടെ പ്രവർത്തന ശൈലികളും പ്രയോഗ രീതികളും ഒരേപോലെയുള്ളതാക്കി തീർക്കുവാൻ സഹായിക്കുന്ന ഒരു ഉത്തമ ഉപാധിയായിട്ടാണ് ഈ ഗ്രന്ഥത്തെ ക്രമപ്പെടുത്തിയിട്ടുള്ളത്. ഇതിലെ ഉള്ളടക്കത്തിലെ കാതലായ ഭാഗങ്ങളൊക്കെയും ഭാഗ്യസ്മരണാർഹനായ ശ്രേഷ്ഠമല്പാനും. അഗാധ പണ്ഡിതനും, സഭാ വിജ്ഞാനത്തിന്റെ ഭണ്ഡാരവുമായിരുന്ന കാലം ചെയ്ത അഭിവന്ദ്യ യൂഹനോൻ മാർ സേവറിയോസ് തിരുമേനി (മുൻ കൊച്ചി ഭദ്രാസനാധിപൻ) തയ്യാർ ചെയ്ത് മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ സമിതി പ്രസിദ്ധീകരിച്ച് വരുന്നതുമായ ഓർത്തഡോക്സ് സുറിയാനി സഭയുടെ ശുശ്രുഷാസംവിധാന സഹായി എന്ന ഗ്രന്ഥത്തെ ആധാരമാക്കി ശുശ്രൂഷകരുടെ വിജ്ഞാനത്തിനാവശ്യമായ സംഗതികളും ദൗത്യവും ചുമതലകളും പ്രവർത്തന ശൈലിയും വേർതിരിച്ചെടുത്തിട്ടുള്ളതുമാണ്. പ. സഭയിൽ വ്യക്തിമുദ്ര പതിപ്പിച്ച് കാലയവനികയ്ക്കുള്ളിൽ മറഞ്ഞ പുണ്യശ്ലോകരും പ. സഭയുടെ നിത്യ സ്മരണാർഹരുമായ ഏതാനും പുണ്യ ശ്ലോകരായ പിതാക്കന്മാരോടുള്ള നിരന്തര സമ്പർക്കതിലൂടെ സംശോധകർ ആർജ്ജിച്ചെടുത്ത വിജ്ഞാനവും ഈ കൃത്യനിർവ്വഹണത്തിൽ സഹായമായത് നന്ദിയോടെ സ്മരിക്കുന്നു.

വി. കുർബ്ബാനയിലെ സുറിയാനി പദങ്ങളുടെ അർത്ഥം വിവരിക്കുന്ന പേജ്, ബഹു. ജി. ജോൺ അച്ചൻ (അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ തോവോദോറോസ് തിരുമേനി) എഴുതിയ സ്വർഗ്ഗീയ മന്ന എന്ന ഗ്രന്ഥത്തിൽ നിന്നും എടുത്തിട്ടുള്ളതാണ്. ഇതിൽ പറയുന്ന കാര്യങ്ങൾ നമ്മുടെ എല്ലാ ദേവാലയങ്ങളിലേയും ശുശ്രൂഷകർ പാലിക്കുവാൻ തയ്യാറായാൽ നമ്മുടെ സഭയുടെ സ്വർഗീയ ആരാധന എന്നും, എവിടെയും അതിന്റേതായ തനിമയും, ശ്രേഷ്ഠതയും ഒരേ പോലെ പുലർത്തുവാനും സാധിക്കും.

ഇതിന്റെ പ്രസിദ്ധീകരണം ഏറ്റെടുക്കുന്ന മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ വകുപ്പിനോടും പ്രസിദ്ധീകരണ കാര്യത്തിൽ ശുഷ്കാന്തിയോടെ താല്പര്യമെടുത്ത് ചെറുതും വലുതുമായി സഹായിച്ച എല്ലാവരോടും ഉള്ള നന്ദി ആദരപൂർവ്വം പ്രകാശിപ്പിക്കുന്നു. വിശിഷ്യ ഈ ഗ്രന്ഥത്തിന്റെ ആദ്യവസാനം ശ്രദ്ധയോടെ വായിച്ച് അത്യാവശ്യമായ തിരുത്തലുകൾ നിർദ്ദേശിക്കുകയും ശ്രേഷ്ഠമായ അവതാരികയാൽ ഇതിനെ മനോഹരമാക്കുകയും ചെയ്ത AMOSS പ്രസിഡന്റും, തിരുവനന്തപുരം ഭദ്രാസന മെത്രാപൊലീത്തയും KCC പ്രസിഡന്റുമായ ആഭിവന്ദ്യ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് തിരുമേനിയോടും അനുഗ്രഹ കല്പനയാൽ ഇതിനെ പ്രോജ്ജ്വലമാക്കിയ പ. ബസ്സേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയോടുമുള്ള സ്നേഹ ഭക്ത്യാദരവുകൾ തൃപ്പാദങ്ങളിൽ സമർപ്പിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയിലെ എല്ലാ ശുശ്രൂഷകരും ഈ ചെറു ഗ്രന്ഥം പ്രയോജനപ്പെടുത്തുമെന്നും പ്രായഭേദമെന്യേ ഏവർക്കും ഇത് ഒരു ഉത്തമ സഹായിയായി ഭവിക്കുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷയും പ്രത്യാശയും പ്രാർത്ഥനയും.

സ്നേഹാദരങ്ങളോടെ

ജോസ് കുര്യൻ പുളിയേരിൽ
ദാനിയേൽ പി. സ്കറിയ

കോട്ടയം
25-3-2012

# ഉള്ളടക്കം

# 1

# ശുശ്രൂഷകർ

## ശുശ്രൂഷകൻ എന്നാൽ അർത്ഥമാക്കുന്നത് എന്ത്?

മനുഷ്യരക്ഷയ്ക്കു വേണ്ടി ലോകരക്ഷനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാൻ സ്ഥാപിച്ച് പ. സഭയെ ഭരമേൽപ്പിച്ചിട്ടുള്ളതും, കണ്ടാലും ലോകാവസനത്തോളവും തുടരുവിൻ എന്ന തിരുകല്പനയനുസരിച്ച് പ. സഭ അഭംഗുരം പിൻതുടർന്ന് വരുന്നതുമായ അപ്രത്യക്ഷങ്ങളായ ദൈവ കൃപകളുടെ പ്രത്യക്ഷ അടയാളങ്ങളായ വി. കൂദാശകളുടെ മകുടമായി വിശേഷിക്കപ്പെട്ട് ആദരപൂർവ്വം പാലിച്ച് പോരുന്ന വി. കൂർബ്ബാനാനു ഷ്ഠാനം മുതലുള്ള എല്ലാ ആരാധനകളിലും കാർമ്മികരാകുന്ന ബഹു: വൈദികർക്കും മേൽസ്ഥാനികൾക്കും അവശ്യാപേക്ഷിതമായ സേവന ങ്ങൾ ചെയ്യുവാൻ പ്രത്യേകം ചുമതലപ്പെട്ടവരത്രെ ശുശ്രൂഷകർ. ആരാ ധനകളിൽ സേവനം ചെയ്യേണ്ടത് ശെമ്മാശ്ശന്മാരാണെന്നിരിക്കെ, അവ രുടെ അഭാവത്തിലോ അസാന്നിദ്ധ്യത്തിലോ അത്രേ വായന, ഗാനാലാപം എന്നിവയിൽ പ്രാവീണ്യവും പരിശീലനവും നേടിയിട്ടുള്ളവരും, ദൈവഭ ക്തിയും, സത്സ്വഭാവത്തിനും നിസ്വാർത്ഥ സേവനത്തിനും സാക്ഷ്യം ലഭിച്ചവരുമായ ശുശ്രൂഷകരെ അധികാരപ്പെടുത്തുന്നത്. ഒരു മേൽപട്ട ക്കാരൻ കൈവയ്പ് നൽകുന്നതോടെയാണ് ഒരാൾക്ക് ശുശ്രൂഷകനായി തീരുവാൻ സാധിക്കുക. അത്യാവശ്യ സന്ദർഭങ്ങളിൽ വൈദികനിൽ നിന്നും കൈവെയ്പ് താൽക്കാലികമായി സ്വീകരിക്കാമെങ്കിലും താമസം വിനാ മേൽപ്പട്ടക്കാരനിൽ നിന്നും കൈവെയ്പ് സ്ഥിരീകരിക്കേണ്ടതാണ്. സ്വർഗ്ഗോന്നതങ്ങളിൽ സദാസമയവും സർവ്വശക്തനായ ദൈവത്തെ പാ ടിസ്തുതിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യുന്ന മാലാഖമാരുടെ തുല്യദൗത്യനിർവ്വഹണത്തിനായിട്ടാണ് തന്നെയും വിളിച്ചിരിച്ചിരിക്കുന്ന തെന്ന ബോദ്ധ്യം ഒരോ ശുശ്രൂഷകനും പാലിച്ചാൽ തന്റെ ഓരോ നടപ ടിയും തികെഞ്ഞ ഭക്തിയിലും ആദരവിലും കാത്ത് സൂക്ഷിക്കാനാവു മെന്നതിലുപരിയായി ആരാധനയിൽ സംബന്ധിക്കുന്ന വിശ്വാസികളിലും ഭക്ത്യാദരവുകൾ സൃഷ്ടിക്കുവാൻ പര്യാപ്തമായിത്തീരും. ശുശ്രൂഷകർ ആരാധനകളിൽ എപ്പോഴും ജാഗരൂകരും, സവിശേഷ ശ്രദ്ധയുള്ളവരും കരുതലുള്ളവരുമായിരിക്കണം. അലസതയും വിരസതയും പാടേ ഉപേ ക്ഷിച്ച് കപടതയില്ലാതെ സന്തോഷമാനസ്സരായി ഉത്സാഹികളായിരിക്ക ണം. " തീയല്ലോ ഈ മദ്ബഹാ " എന്ന ഗീതത്തിൽ ഉത്ബോധിപ്പിക്കുന്ന പ്രകാരം താൻ നിൽക്കുന്നത് യഥാർത്ഥ തീയിലാണെന്ന ബോധം എപ്പോഴും ഉണ്ടായിരിക്കേണം. കൈവെയ്പ് ശുശ്രൂഷയുടെ അന്ത്യഭാ

ഗത്ത് മേൽപട്ടക്കാരൻ അനുസ്മരിപ്പിക്കുംവിധം, തന്നെ ശുശ്രൂഷാ ദൗത്യം ഭരമേൽപ്പിച്ചത് പരിശുദ്ധാമാവാണെന്ന ചിന്ത എപ്പോഴും കാത്ത് സൂക്ഷിച്ചാൽ അത്യുത്തമമായി. സാധാരണ വസ്ത്രങ്ങൾക്ക് മീതേ (കഴിയുമെങ്കിൽ പൂർണ്ണമായും വെള്ളവസ്ത്രങ്ങൾക്ക് മീതെ) വെണ്മയുടേയും വിശുദ്ധിയുടേയും അടയാളമായ ശുശ്രൂഷക്കുപ്പായം ധരിക്കുന്നു. ശുശ്രുഷക്കുപ്പായം ധരിക്കാതെ വി. മദ്ബഹായിൽ പ്രവേശിക്കുവാനോ ദൈവാലയത്തിനുള്ളിലോ ഏതെങ്കിലും ഭവനത്തിലോ വെച്ച് നടക്കുന്ന ഏതെങ്കിലും ശുശ്രൂഷകളിൽ ശുശ്രൂഷകനായി സംബന്ധിക്കുവാനോ പാടുള്ളതല്ല.

### ശുശ്രൂഷകരുടെ ദൗത്യവും ചുമതലകളും

ശുശ്രൂഷകരുടെ ദൗത്യവും ചുമതലകളും വിവിധങ്ങളും ഏറെ പ്രാധാന്യമേറിയതുമാണ്.

1. ദൈവാലയത്തിനുള്ളിൽ പൊതുവേയും, വി. മദ്ബഹായിൽ പ്രത്യേകിച്ചും ഉപയോഗിച്ച് വരുന്ന ഒരോരോ സാമഗ്രികളും അതാതിന്റെ സ്ഥാനങ്ങളിൽ ഭംഗിയായും ചിട്ടയിലും, വെടിപ്പോടെയും എപ്പോഴും സ്ഥിതി ചെയ്യുന്നുവെന്ന് ഉറപ്പാക്കുക. അല്ലാത്ത പക്ഷം പുന:ക്രമീകരണം ചെയ്യുക.

2. വി. ത്രോണോസിന്മേൽ വച്ചിരിക്കുന്ന പ. സ്ലീബാ, മെഴുകുതിരിക്കാലുകൾ, മെഴുകുതിരികൾ എന്നിവയിൽ നിന്നും ആരാധന നടക്കുന്നതിന്റെ തലേന്ന് മാലിന്യങ്ങളും പൊടിപടലങ്ങളും നീക്കം ചെയ്യണം. വി. ത്രോണോസ് മനോഹരമായിരിക്കത്തക്കവിധം വൃത്തിയാക്കണം. കൂടാതെ വി. ത്രോണോസിലെ വിരികൾ വൃത്തിഹീനമാണെങ്കിൽ തീർച്ചയായും അത് മാറ്റി വേറെ വിരികൾ ഉചിതമായി വിരിച്ചിരിക്കണം.

3. കാർമ്മികന് ആവശ്യമായ സേവനങ്ങൾ കാർമ്മികൻ പ്രത്യേകിച്ച് പറയാതെ തന്നെ എത്തിച്ചുകൊടുക്കത്തക്കവിധം ഒരോ ശുശ്രുഷകനും തികഞ്ഞ ശ്രദ്ധയോടെ നിലകൊള്ളണം.ശുശ്രൂഷകരുടെ നിൽപ്പ് തന്നെ വിശ്വാസിസമൂഹത്തിന് അരോചകമാകാതിരിപ്പാൻ ശ്രദ്ധിക്കണം. നിലകൊള്ളുന്ന സ്ഥാനങ്ങളിൽ നിന്നും അത്യാവശ്യമില്ലാതെ മാറരുത്. ശാന്തതയും, പക്വതയും ദൈവഭയവും തങ്ങളെ കാണുന്നവർക്ക് ബോധ്യപ്പെടും വിധമായിരിക്കണം ഒരോ നീക്കവും.

4. ശുശ്രൂഷകൻ കാർമ്മികനേയും വിശ്വാസി സമൂഹത്തേയും ആത്മീയമായി പരസ്പരം ബന്ധിപ്പിക്കുന്ന ഉറപ്പുള്ള കണ്ണിയാണെന്ന ചിന്ത എപ്പോഴും നിലനിർത്തണം.

5. ആരാധനകളിൽ സംബന്ധിക്കുന്ന വിശ്വാസി സമൂഹത്തിന്

ആത്മീയ വർദ്ധന ഉണ്ടാകത്തക്കവിധം അവരുടെ ശ്രദ്ധയും മനസ്സും വി. മദ്ബഹായിൽ ഏകാഗ്രമായിരിക്കുവാൻ സഹായപ്രദമായിരിക്കണം നിർദ്ദിഷ്ട ഉത്ബോധനങ്ങളും വേദവായനകളും നടത്തുന്നതും, ഗാനാലാപം നിറവേറ്റുന്നതും. ശുശ്രൂഷകരുടെ യാതൊരു പ്രവൃത്തിയും മുഖാന്തിരമായി ആരാധനയിൽ സംബന്ധിക്കുന്നവരുടെ മനസ്സ് പതറാതിരിപ്പാൻ ശ്രദ്ധിക്കണം.

6. ശുശ്രൂഷകർ വിനയാന്വിതരും, വിവേകത്തോടെ പെരുമാറുന്നവരും മറ്റുള്ളവരെ മാനിക്കുന്നവരും അനുസരിക്കുന്നവരുമായിരിക്കണം.

7. സന്ധ്യാനമസ്ക്കാരങ്ങളും പ്രഭാത നമസ്ക്കാരങ്ങളും ദൈവാലത്തിൽ ആരംഭിക്കുന്നതിനു മുമ്പായി ദൈവാലയത്തിലെത്തി ശുശ്രൂഷാക്കുപ്പായം ധരിക്കുന്നതിനു മുമ്പുള്ള നിർദ്ദിഷ്ട പ്രാർത്ഥന ചൊല്ലി ശുശ്രൂഷക്കുപ്പായം അണിഞ്ഞ് നിർദ്ദേശിക്കപ്പെട്ടിട്ടുള്ള സ്ഥാനത്ത് നിലകൊള്ളേണ്ടതാണ്. ആരാധനകൾ ആരംഭിച്ചതിനു ശേഷം എത്തിച്ചേരുന്ന ശുശ്രൂഷകർ ബഹു: വൈദികന്റെ അനുവാദം കൂടാതെ വി. മദ്ബഹായിൽ പ്രവേശിക്കരുത്.

8. കാർമ്മികന്റെ അംശവസ്ത്രങ്ങൾ അണിയേണ്ട അവസരങ്ങളിൽ ശുശ്രൂഷകരിൽ ഒരാൾ അംശവസ്ത്രങ്ങളുടെ ക്രമമനുസരിച്ച് എടുത്തു കൊടുക്കുകയും കാർമ്മികനെ അണിയുന്നതിന് സഹായിക്കുകയും വേണം.

9. ഏത് ആരാധനയും ആരംഭിക്കും മുമ്പ് തന്നെ (തിരശ്ശീല നീക്കും മുമ്പ്) വി. ത്രോണോസിന്റെ നടുവിൽ തിരി കത്തിച്ചിരിക്കണം. ധൂപകലശം വൃത്തിയാക്കി അതിൽ പുതിയ കരി ഇട്ട് കത്തിച്ച് വച്ചിരിക്കുകയും വേണം.

10. ഏത് ആരാധനയിലും ഓരോ ശുശ്രൂഷകനും താല്പര്യപൂർവ്വം ഉല്ലാസവദനനായി കാർമ്മികനെ ശ്രദ്ധിച്ച് വേണം നിലകൊള്ളുവാൻ.

11. ശുശ്രൂഷകൻ ദൈവാലയത്തിലും സഭാജീവിതത്തിലും അതിന് ശേഷമുള്ള മതേതര ജീവിതത്തിലും ഉന്നതവും ശ്രേഷ്ഠവുമായ ആത്മീയതയും സദാചാര ഉന്നതിയും പുലർത്തേണ്ടതാണ്.

12. സ്വന്തമായി ദൈവാലയം ഇല്ലാത്ത സ്ഥലത്ത് ഓർത്തഡോക്സ് രീതിയിൽ വി. മദ്ബഹാ ക്രമീകരിക്കുകയും അതിനാവശ്യമായവ സൂക്ഷിച്ചിരിക്കുന്നിടത്ത് നിന്നും കൊണ്ടുവന്ന് ആരാധന നടത്തുന്ന ദൈവാലയത്തിലൊ ഹാളിലോ ക്രമീകരിക്കുകയും, ആരാധനാനന്തരം അവയൊക്കെ നീക്കം ചെയ്ത് എവിടെ നിന്നും സമ്പാദിച്ചുവൊ അതേ സ്ഥാനങ്ങളിൽ വീണ്ടും സൂക്ഷിക്കേണ്ടതുമാണ്.

13. ശനിയാഴ്ച വൈകിട്ട് നടത്തപ്പെടുന്ന ഞായറാഴ്ച സന്ധ്യാ നമസ്ക്കാരത്തിൽ സംബന്ധിക്കുന്ന ശുശ്രൂഷകർ അത് കഴിഞ്ഞുള്ള സമയം പ്രത്യേക ഒരുക്കത്തിനായി വേർതിരിച്ചിരിക്കണം. സംസാരത്തിൽ മിതത്വം പാലിച്ചിരിക്കണം. പിറ്റേദിവസം താൻ സംബന്ധിക്കുന്ന വി. ബലിയിൽ പരിശുദ്ധാത്മാവിന്റെ നിറഞ്ഞ ആവാസ്സം ഉണ്ടാകുന്നതിനായും തദവസ്സരത്തിൽ തന്നെ പരിശുദ്ധാത്മാവിന്റെ പുതുക്കം ലഭിക്കുന്നതിനുവേണ്ടിയും പ്രത്യേകം പ്രാർത്ഥിച്ചിരിക്കണം. രാവിലെ എഴുന്നേറ്റ് പ്രഭാത കൃത്യങ്ങൾക്ക് ശേഷം രാത്രി നമസ്ക്കാരം പൂർത്തീകരിച്ച് വേണം ദൈവാലയത്തിലേക്ക് പുറപ്പെടുവാൻ. രാത്രി നമസ്ക്കാരം ശുശ്രൂഷകർ ഒരുമിച്ച് ദൈവാലയത്തിൽ വെച്ച് നടത്തുകയാണെങ്കിൽ ആയതിന് നിശ്ചയിച്ചിട്ടുള്ള സമയത്ത് തന്നെ എത്തിച്ചേരണം. പ്രാർത്ഥനകൾ തികച്ചിട്ടുള്ളവർക്കേ വി. മദ്ബഹായിൽ പ്രവേശനമുള്ളുവെന്നാണ് പല പൂർവ്വിക പിതാക്കന്മാരും ഖണ്ഡിതമായി പഠിപ്പിച്ചിട്ടുള്ളത്. തലേ രാത്രിയിലെ ശയന നമസ്ക്കാരം മുതൽ പിറ്റേന്ന് വി. കൂർബ്ബാനാനുഭവം വരെ ഭക്ഷണപാനീയങ്ങൾ പൂർണ്ണമായും വർജ്ജിക്കണം.

14. വി. മദ്ബഹായിൽ പ്രവേശിക്കുന്നതിന് മുമ്പുള്ള പ്രാർത്ഥന ഉരുവിട്ടതിനുശേഷമേ വി. മദ്ബഹായിൽ കയറാവൂ. വി. മദ്ബഹായിൽ പ്രവേശിക്കുന്നതിന് കിഴക്കോട്ട് ദർശനമായി നിൽക്കുന്ന ശുശ്രൂഷകന്റെ വലതുവശത്തുകൂടെയാണ് കയറേണ്ടത്. പടിഞ്ഞാറോട്ട് അഭിമുഖമായി നിൽക്കുന്ന ശുശ്രൂകന്റെ വലത് വശത്തുകൂടി മാത്രമേ വി. മദ്ബഹായിൽ നിന്നും പുറത്തയ്ക്ക് ഇറങ്ങാവൂ. വി. മദ്ബഹായിൽ പ്രവേശിക്കുമ്പോൾ വി. മദ്ബഹായുടെ അനുവാദം തേടുംവിധം തെക്ക് വശത്തെ കവാട ഭിത്തിയിലും വി. മദ്ബഹായിൽ നിന്നും ഇറങ്ങുമ്പോൾ വടക്ക് വശത്തെ കവാട ഭിത്തിയിലും ചുംബിച്ചിരിക്കണം. വി. മദ്ബഹായിൽ പ്രവേശിച്ചാലുടനെ വചനമാംദൈവത്തെ വഹിക്കുന്നതിനാൽ പ. ദൈവമാതാവിന്റെ സ്ഥാനമുള്ള വി. ഏവൻഗേലിയോൻ പീഠത്തിലും വി. ത്രോണോസിന്റെ നാല് കോണുകളിലും നെറ്റി തൊടുവിക്കുന്നു. (ഈ അവസരങ്ങളിൽ സ്വന്തം കൈകൊണ്ട് വി.ത്രോണോസിന്റെ കോണുകളിൽ പിടിക്കുകയോ തൊടുകയോചെയ്യേണ്ടതില്ല). വി.ത്രോണോസിന്റെ മദ്ധ്യഭാഗത്ത് മുത്തുന്നതിന് വൈദികർ മുതലുള്ള മേൽ സ്ഥാനികൾക്കേ അധികാരമുള്ളൂ. ശുശ്രൂഷകർക്ക് അപ്രകാരം ചെയ്യുന്നതിന് അധികാരമില്ല.

15. വി. ത്രോണോസ് ദൈവീക സിംഹാസനമാകയാൽ തെക്ക് വശത്ത്നിന്നും വലതുവശത്തേക്കോ വലതുവശത്തുനിന്നും ഇടതുവശത്തേക്കോ ത്രോണോസിന്റെ മുമ്പിലൂടെ കുറുകെ നടക്കുവാൻ പാടില്ലാത്തതാകുന്നു. അപ്പുറമിപ്പുറം പോകേണ്ടവർ വി. ത്രോണോസിന്റെ പിന്നിലൂടെ മാത്രം മറികടക്കേണ്ടതാണ്. അത് തന്നെ കാർമ്മികൻ കിഴക്ക്

വശത്തേക്ക് തിരിഞ്ഞ് നിന്ന് പ്രാർത്ഥനകൾ നടത്താത്തപ്പോൾ മാത്രം.

16. പ്രാർത്ഥനയിലൂടെയും ധ്യാനത്തിലൂടെയും ഉപവാസത്തിലൂടെയും ആർജ്ജിച്ചെടുക്കുന്ന വിശുദ്ധി പോലെ തന്നെ ശാരീരിക വിശുദ്ധിയും കാത്ത് സൂക്ഷിച്ചിരിക്കണം. വി. മദ്ബഹായിൽ നിന്നു കൊണ്ട് യാതൊരു കാരണവശാലും സംസാരിക്കാതിരിക്കാനും താൻ നിൽക്കുന്ന സ്ഥാന ത്തിന്റെ മഹിമയ്ക്ക് ഭംഗം വരുത്താതിരിപ്പാനും ശ്രദ്ധിക്കണം.

17. ശുശ്രൂഷ കുപ്പായം ധരിക്കുന്നതും ഉരിഞ്ഞ് മാറ്റുന്നതും ശുശ്രൂഷ കുപ്പായങ്ങൾ സൂക്ഷിക്കുന്ന സൈഡ് മുറിയിലോ ചമയമുറിയിലോ വെച്ച് മാത്രമേ ആകാവൂ. വി. മദ്ബഹായിൽ നിന്നു കൊണ്ട് ശുശ്രൂഷ കുപ്പായം അണിയുവാനും ഊരി മാറ്റുവാനും അവൈദികർക്ക് അധികാരമില്ല.

18. ആരാധനകളിൽ സംബന്ധിക്കുമ്പോൾ അതത് ആരാധനാക്രമം കൈയ്യിൽ പിടിച്ച് അതിൽ ശ്രദ്ധിച്ച് നിന്നാൽ ശ്രദ്ധ പതറാതിരിക്കുകയും തെറ്റുകൾ ഭവിക്കാതിരിക്കുകയും ചെയ്യും.

19. വി. വേദവായനകൾ വായിക്കുവാൻ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ശുശ്രൂ ഷകൻ വി. വേദവായനക്രമം നോക്കി വീട്ടിലിരുന്ന് വായിച്ച് വേദഭാഗം പരിചിതമാക്കിയിട്ട് വേണം ആരാധനാമദ്ധ്യേ വായിക്കുവാൻ. മുൻകൂർ തയ്യാറെടുപ്പിലൂടെ വായന വിഘ്നം കൂടാതെയും ലളിതമായും ഹൃദ്യ മായും വായിക്കാനാവും. ഏത് വായനയും സ്ഫുടമായും ഉറച്ച ശബ്ദ ത്തിലുമായിരിക്കണം.

20. വലിയമണി, ചെറിയമണി, കൈമണി, മറുവഹ്സകൾ എന്നിവ സമയാസമയങ്ങളിൽ ഉപയോഗിച്ച് ആരാധനാ സമയവും, സമയത്തിന്റെ പ്രാധാന്യവും ജനങ്ങളെ ബോധ്യപ്പെടുത്തണം.

## ശുശ്രൂഷകർ പ്രത്യേകം ശ്രദ്ധിക്കേണ്ടത്

1. ധൂപകുറ്റിയിൽ ശരിയായി കത്തിച്ചെടുത്ത ചിരട്ടക്കരി മാത്രമേ ഉപ യോഗിക്കാവൂ. കരിയിൽ തീജ്വാലയുണ്ടാകുവാൻ അതിലേയ്ക്ക് എണ്ണയോ മെഴുക് ഉരുക്കിയോ ഒഴിക്കരുത്. ധൂപകുറ്റിയിൽ കരി നിറ യ്ക്കുമ്പോൾ ഒരിയ്ക്കലും വക്കോളം നിറയ്ക്കരുത്. കുന്തിരിക്കപാത്ര ത്തിൽ ആരാധന ആരംഭിക്കുന്നതിന് മുമ്പ് തന്നെ കുന്തിരിക്കം നിറച്ചിരി ക്കണം. കുന്തിരിക്കപാത്രത്തിലും വക്കോളം കുന്തിരിക്കമിട്ട് നിറയ്ക്കരു ത്.

2. മെഴുകുതിരികളും മറുവഹ്സകളും പിടിക്കുന്ന ശുശ്രൂഷകർ അഗ്ര ങ്ങൾ ഒരേപോലെ ഒരേ ഉയരത്തിൽ നിലകൊള്ളത്തക്കവിധം പരസ്പരം ശ്രദ്ധിച്ച് ചെയ്യണം.

3. മ്ശംശോനീശോയിൽ (വി. ത്രോണോസിൽ വെള്ളം വെയ്ക്കുന്ന ചെറിയ പാത്രത്തിൽ) നിറച്ച് വെള്ളമൊഴിക്കരുത്. കാർമ്മികന്റെ വിരൽ തുമ്പുകൾ നനയ്ക്കാനും മാത്രമുള്ള വെള്ളമേ അതിലേയ്ക്ക് പകരാവൂ.

4. വി. ത്രോണോസിൽ തിരി കത്തിക്കുവാൻ തുടങ്ങുന്നത് വടക്കുവശത്തു നിന്നായിരിക്കണം. ഒരു ത്രോണോസിൽ ഒന്നുകിൽ 13 തിരികൾ അഥവാ 7 തിരികൾ അല്ലെങ്കിൽ 3 തിരികൾ ആണ് ഉണ്ടായിരിക്കേണ്ടത്. വി. കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിന് മുമ്പ് നടുവിലുള്ള മെഴുകുതിരിക്കാൽ അവിടെ നിന്നും മാറ്റിയിരിക്കണം. (12 മെഴുകുതിരികൾ 12 അപ്പോസ്തോലന്മാരേയും, നമസ്ക്കാര സമയങ്ങളിൽ നടുക്ക് കത്തിക്കുന്ന ഏക തിരി ഏക ദൈവത്തേയും അതേപോലെ തന്നെ പ. പൗലൂസ് ശ്ലീഹായേയും, 7 മെഴുകുതിരികൾ 7 കൂദാശകളെ എന്ന പോലെ സൃഷ്ടി മുഴുവൻ പൂർണ്ണമായ 7 ദിനങ്ങളെ എന്ന പോലെ ആഴ്ചയിലെ 7 ദിനങ്ങളേയും 3 എന്നത് പ. ത്രിത്വത്തിലെ ആളത്വങ്ങളെയും നമ്മുടെ രക്ഷകൻ നമ്മുടെ രക്ഷയ്ക്ക് വേണ്ടി കബറിനുള്ളിൽ കഴിഞ്ഞ 3 ദിനരാത്രങ്ങളേയും അനുസ്മരിപ്പിക്കുന്നു. സന്ധ്യാനമസ്ക്കാരത്തിന് വി. ത്രോണാസിൽ ഏക തിരിയാണ് കത്തിക്കുന്നതെങ്കിൽ സന്ധ്യ കഴിഞ്ഞുള്ള സുത്താറയുടെ കൗമാ ആരംഭിക്കുമ്പോൾ ഒരു തിരിയുടെ സ്ഥാനത്ത് 2 തിരികൾ 2 വശങ്ങളിലായി കത്തിക്കുന്നു. പ്രാർത്ഥന തുടങ്ങിക്കഴിഞ്ഞ് രണ്ടാമത്തെ കൗമായാണിത് എന്ന് അനുസ്മരിപ്പിക്കുന്നു.

5. വി. മദ്ബഹായിൽ ഒരുതരത്തിലുമുള്ള ഭക്ഷണ പാനീയങ്ങൾ പ്രവേശിപ്പിക്കുകയോ അവിടെ വെച്ച് ആസ്വദിക്കുകയോ ചെയ്യരുത്.

6. സാധാരണ നമസ്ക്കാര സമയത്ത് ധൂപാർപ്പണം നടത്തുമ്പോൾ വി ത്രോണോസിന് തെക്കുവശത്തു നിന്ന് നടുവിലേയ്ക്ക് വീശി, വി. ഏവൻഗേലിയോൻ പീഠം, എപ്പിസ്ക്കോപ്പൽ സിംഹാസനം, ചെറിയ ത്രോണോസുകൾ എന്നിവയ്ക്ക് വീശിയശേഷം കാർമ്മികനോ മറ്റ് വൈദികരോ ഉണ്ടങ്കിൽ അവർക്കും, മറ്റ് അവൈദികർക്കും വീശി തിരികെ മദ്ബഹായിൽ എത്തി വി. ത്രോണോസിന് മൂന്ന് പ്രാവശ്യം വീശി അവസാനിപ്പിക്കണം. കാർമ്മിക സാന്നിധ്യം വി. ത്രോണോസിന് മുന്നിലുള്ളപ്പോൾ മാത്രമേ ത്രോണോസിന് ഇരുവശങ്ങളിലും വീശേണ്ടതുള്ളൂ. ത്രോണോസിന് നടുവിൽ നിന്നുകൊണ്ട് വീശുന്നതിന് ശുശ്രൂഷകർക്ക് അവകാശമില്ല.

7. അഭി. തിരുമേനിമാർ ആരെങ്കിലും ഉണ്ടങ്കിൽ അവർക്ക് ധൂപം വീശി കൈമുത്തുന്നത് കൂടാതെ വി. മദ്ബഹായിൽ നിന്നും തിരിച്ചിറങ്ങിവരുമ്പോഴും അഭി. തിരുമേനിയുടെ കൈമുത്തിയിരിക്കണം.

8. കഷ്ടാനുഭവ ആഴ്ചയിൽ കൈമുത്ത് ഇല്ലാത്തതു പോലെ വിശുദ്ധ

ത്രോണോസിലും മറ്റും ചുംബിക്കുകയില്ല. അതുപോലെ നമസ്ക്കാര സമയങ്ങളിൽ തിരശ്ശീല നീക്കുകയോ, ത്രോണോസിന്റെ മുന്നിലെത്തി ധൂപം വീശുകയോ ചെയ്കയില്ല.

9. ആരാധന തുടങ്ങിക്കഴിഞ്ഞ് വി. മദ്ബഹായിൽ നിൽക്കുമ്പോൾ വായനാ ഭാഗങ്ങളും ഗീതങ്ങളും പരിശീലിക്കാനിടയാകരുത്. പരിശീല നങ്ങൾ ദേവാലയത്തിൽ എത്തിച്ചേരുന്നതിന് മുമ്പായിരിക്കണം. അതു പോലെ ശരിയായ പരിശീലനവും പരിചയവുമില്ലാതെ വായനകളും മറ്റും നടത്താൻ തുനിയരുത്.

10. വി. മദ്ബഹായിൽ നിൽക്കുമ്പോൾ ഒരു കാരണവശാലും വിശ്വാ സികളുടെ നേരേ നോക്കി നിൽക്കുവാൻ ഇടയാകരുത്. എപ്പോഴും തങ്ങൾ നിൽക്കുന്ന സ്ഥലത്തിന്റേയും ചിലവിടുന്ന സമയത്തിന്റേയും പ്രാധാന്യം സ്വയം മനസ്സിലാക്കി ഗൗരവം കൈവെടിയാതിരുപ്പാൻ ശ്രദ്ധിക്കണം.

11. വി. മദ്ബഹായുടെ തിരശ്ശീല നീക്കുമ്പോൾ വി. ത്രോണോസിൽ കത്തിച്ച ഒരു മെഴുകുതിരിയെങ്കിലും ഉണ്ടെന്ന് ഉറപ്പുവരുത്തിയിരിക്കണം.

12. കാർമ്മികൻ റൂശ്മാ ചെയ്യുന്നതും ശുബ്ക്കോനോ ചോദിക്കുന്ന തുമായ വേളകളിലൊക്കെയും ഇരുവശത്തു നിൽക്കുന്ന ശുശ്രൂഷകർ മുഖാമുഖമായും നിൽക്കുകയും കുരിശ് വരയ്ക്കുകയും ചെയ്യണം.

13. ശുശ്രൂഷകൻ ധൂപം വീശുമ്പോൾ തന്റെ ഹൃദയ വിചാരങ്ങളെ അടക്കി വിനയാന്വിതരായി ധൂപം വീശുന്നു എന്ന അർത്ഥത്തിൽ ഇടത് കൈപ്പത്തി നെഞ്ചിൽ ചേർത്ത് പിടിച്ചിരിക്കണം.

14. തബ്ലൈത്തായും വി. മൂറോൻ, വി. തൈലം എന്നിവ സൂക്ഷി ക്കുന്ന ചെറിയ പെട്ടിയും ശുശ്രൂഷകർ കൈകാര്യം ചെയ്യരുത്. ബഹു: വൈദികർക്ക് മാത്രമേ അവ കൈകാര്യം ചെയ്യുവാൻ പ. സഭ അനു വാദം നൽകുന്നുള്ളൂ.

15. വി. കുർബാനയ്ക്ക് മുമ്പായി പ്രഭാതനമസ്ക്കാരം ആരംഭിക്കും മുമ്പ് വിരിക്കൂട്ടം, കാസാക്കൂട്ടം എന്നിവ വി. ത്രോണോസിൽ എടുത്ത് വച്ചാൽ മതിയാവും. വിരിച്ചൊരുക്കുന്നത് ബഹു: വൈദികരാണ് എന്നതി നാൽ ബഹു: വൈദികന്റെ അനുവാദം കൂടാതെ ശുശ്രൂഷകൻ ചെയ്യരു ത്. അത്പോലെ ഉപയോഗാനന്തരം വിരി മടക്കുന്നതും പൂജാപാത്രങ്ങൾ തുടച്ച് പായ്ക്ക് ചെയ്യുന്നതും. (ബഹു: വൈദികർ അനുവദിക്കാതെ ഒരി ക്കലും ഈ വക കാര്യങ്ങൾ ശുശ്രൂഷകൻ ചെയ്യാൻ പാടുള്ളതല്ല).

16. ഒരോ ഞായറാഴ്ചയും പഴമ, ശ്ലീഹാ, ഇടവായന, എന്നിവയും ധൂപകുറ്റി വീശുന്നതും ആരൊക്കെ കൈകാര്യം ചെയ്യണമെന്നും, ഗീതം

ആലപിക്കുവാൻ തുടങ്ങേണ്ടത് ആരാണെന്നും നിശ്ചയിച്ച് ലിസ്റ്റ് തയ്യാറാക്കിയിരുന്നാൽ ഒരോരുത്തർക്കും അതിനനുസരിച്ച് പരിശീലനം നടത്തുവാനും ഒരുങ്ങിവരുവാനും സംഗതിയാകും.ഒരു മാസത്തേക്ക് ഉള്ള ലിസ്റ്റ് ബഹു: വികാരി അച്ചനോ അല്ലെങ്കിൽ ബഹു: വൈദികന്റെ അനുവാദത്തോടെ സീനിയർ ശുശ്രൂഷകനോ (മുഖ്യ ശുശ്രൂഷകൻ) ചെയ്തിരുന്നാൽ ഉചിതമായി. ഓരോ ആരാധനയിലും പങ്കെടുക്കുന്ന എല്ലാ ശുശ്രൂഷകരേയും ഓരോ കാര്യത്തിലും പങ്കെടുപ്പിക്കുവാൻ ശ്രദ്ധിച്ചാൽ നന്ന്. വായനകളും ഗീതാലാപവും എല്ലാം ഒരാൾ മാത്രമായി നടത്താൻ ഉദ്യമിക്കരുത്. സംയമനം പാലിക്കുവാൻ ഓരോരുത്തരം ശ്രദ്ധിക്കണം.

17. വി. മദ്ബഹായിൽ നിൽക്കുമ്പോൾ കൂട്ടം കൂടി നിൽക്കാതെ ഇരുവശത്തും തുല്യസംഖ്യ വരത്തക്കവിധം ഇരുവശത്തും ഓരോ നിരകളായി സ്വയം ക്രമീകരിക്കണം. ഭിത്തിയിൽ ചാരിയും അലക്ഷ്യമായും നിലകൊള്ളരുത്.

18. ശുശ്രൂഷകർ സംബന്ധിക്കുന്ന എല്ലാ വി. കുർബ്ബാനകളിലും വി. ബലി സ്വീകരിക്കുവാൻ തക്കവണ്ണം ഒരുങ്ങി എത്തണം. പ്രായപൂർത്തിയായവർ നാൽപ്പത് ദിവത്തിലൊരിക്കൽ വി. കുമ്പസാരം നടത്തുവാൻ പ. സഭ ഉത്ബോധിപ്പിക്കുന്നു. ലാഘവചിന്ത ഒഴിവാക്കി ദൈവഭയത്തോടെ വേണം ഓരോ ആരാധനയിലും പങ്കെടുക്കുവാൻ.

19. വി. ത്രോണോസിൽ തിരി കത്തിക്കുമ്പോഴോ തിരി കെടത്തുമ്പോഴോ വി. ത്രോണോസ് ചുംബിച്ച് (വി. ത്രോണോസിന്റെ അനുവാദം ചോദിക്കുന്ന മനോഭാവത്തിൽ ) വേണം ചെയ്യുവാൻ. വി. ത്രോണോസിൽ നിന്നും എന്തെങ്കിലും എടുക്കുകയോ വയ്ക്കുകയോ ചെയ്യുമ്പോഴും അതിന് മുമ്പും പിമ്പും വി. ത്രോണോസ് ചുംബിച്ചിരിക്കണം. വി. ത്രോണോസ് ദൈവിക സിംഹാസനമായതിനാലാണിത്.

20. പ്രതിവാക്യങ്ങൾ ചൊല്ലുമ്പോൾ ആരാധനയിൽ സംബന്ധിക്കുന്ന എല്ലാവരേയും പ്രത്യേകിച്ച് ശുശ്രൂഷകരുടെ ശബ്ദം ഒരുമിച്ച് കേൾക്കപ്പെടുവാൻ ഇടയാകണം. മൈക്കിന് മുമ്പിൽ നിൽക്കുന്ന ഒരു ശുശ്രൂഷകന്റെ മാത്രം ശബ്ദം മുഴങ്ങിക്കേൾക്കുവാൻ ഇടയാകരുത്.

21. ധൂപക്കുറ്റി വീശുമ്പോൾ ഒരിക്കലും അഭ്യാസപ്രകടനങ്ങൾക്ക് മുതിരരുത്. ധൂപക്കുറ്റി വിശുദ്ധിയോടും ഭയഭക്തിയോടും കൂടി മാത്രമേ കൈകാര്യം ചെയ്യാവൂ.

22. വി. മദ്ബഹായിൽ നിന്ന് കൊണ്ട് ജനലിലൂടെ തുപ്പരുത്. വി. കുർബ്ബാനയ്ക്ക് സംബന്ധിക്കും മുമ്പ് തന്നെ വായും മറ്റും ശുദ്ധി ചെയ്ത് വരുന്നവർ പിന്നീട് അതിന് ശ്രമിക്കേണ്ടതില്ല.

## ശുശ്രൂഷകർ എപ്പോഴും ഓർത്തിരിക്കേണ്ടത്

വി. മദ്ബഹായിലെ സേവനമെന്നത് ദൈവത്തെ സേവിക്കുകയാണ്. അതൊരു ശുശ്രൂഷയാണ്. സമർപ്പണമാണ്. അല്ലാതെ വ്യക്തി പ്രഭാവത്വത്തിന്റെ പ്രകടനമായി കരുതരുത്. പ. സ്ലീബാ ദൈവസാന്നിദ്ധ്യമായി മനസ്സിലാക്കി ബഹുമാനിക്കണം. മെഴുകുതിരികൾ മാലാഖമാർക്ക് പകരമാകയാൽ അത് ഏന്തുന്ന ശുശ്രൂഷകർ ദൈവമഹത്വത്തെപ്പറ്റി ചിന്തിച്ചും ധ്യാനിച്ചും വേണം കൈകാര്യം ചെയ്യുവാൻ ധൂപാർപ്പണം നടത്തുന്ന അവസരത്തിൽ ദൈവ പ്രീതിയ്ക്കും തിരുനാമമഹത്വത്തിനായും സുഗന്ധ ധൂപം സമർപ്പിക്കുന്നുവെന്ന ബോധത്തോടെ ചെയ്യണം. വി. ത്രോണോസ്സിൽ വി. രഹസ്യങ്ങൾ സമർപ്പിക്കപ്പെട്ടിട്ടുള്ളപ്പോൾ അവയെ ലക്ഷ്യമാക്കി വേണം ധൂപാർപ്പണം നടത്തുവാൻ. ധൂപാർപ്പണം നടത്തുമ്പോൾ തലകൾ വണങ്ങിയാൽ മതി. നടുവ് വളച്ച് തല കുനിക്കേണ്ടതില്ല. നമസ്ക്കാരം അഴിക്കകത്ത് നടത്തുമ്പോൾ വി. പ്രധാന ത്രോണോസിന് ധൂപം വീശിയശേഷംതാഴെ ഇറങ്ങി വന്ന് കഴിഞ്ഞ് വശങ്ങളിലെ ത്രോണോസുകളിലേക്ക് വീശിയാൽ മതിയാവും. അല്ലാതെ കാർമ്മികൻ താഴെ നിൽക്കുമ്പോൾ വി. മദ്ബഹായുടെ പടിഞ്ഞാറെ അറ്റത്ത് നിന്ന് ഇടത്തേക്കും വലത്തോട്ടും വീശുവാൻ സംഗതിയാകരുത്. ധൂപം വീശപ്പെടുമ്പോൾ ലോകത്തിലെ പാപം മൂലം ഉറഞ്ഞ് കിടന്ന ദുർഗ്ഗന്ധത്തെ സ്വർഗ്ഗത്തിൽ നിന്ന് യേശുക്രിസ്തു ഇറങ്ങി വന്ന് സ്വയമായി സുഗന്ധയാഗാർപ്പണം ചെയ്തതിനെയാണ് അനുസ്മരിപ്പിക്കുന്നത്. ധൂപക്കുറ്റിയിലെ അഗ്നിയിൽ കുന്തിരിക്കം സമർപ്പിക്കപ്പെടുമ്പോൾ മനുഷ്യവർഗ്ഗത്തിന്റെ പ്രാർത്ഥനകൾ അഗ്നിയിൽ ശോധന ചെയ്യപ്പെടുന്നതായി മനസ്സിലാക്കുന്നു. സുഗന്ധ ധൂപത്തിൽ പ്രസാദിക്കുന്ന ദൈവം നമ്മുടെ പ്രാർത്ഥനകളിലും അപേക്ഷകളിലും പ്രസാദിക്കുമെന്ന് പ്രത്യാശ പകരുന്നു. ധൂപകലശത്തിൽ നിന്നും പുക മുകളിലേക്ക് ഉയരുന്ന കണക്കിന് നമ്മുടെ പ്രാർത്ഥനകളും സ്വർഗ്ഗോന്നതികളിലേക്ക് ഉയരണമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നത്. ശുശ്രൂഷകന്റെ ഹൃദയ വിചാരങ്ങളെ തന്നിൽ തന്നെ ഒരുക്കിയിരിക്കുന്നു വെന്ന് കാഴ്ചക്കാരെ ബോദ്ധ്യപ്പെടുത്തും പ്രകാരമാണ് നെഞ്ചിൽ ഇടത് കൈവെച്ച് ശുശ്രൂഷകൻ ധൂപം വീശുന്നത്. എപ്പോൾ ധൂപംവീശൽ ആരംഭിച്ചാലും അത് ദൈവസന്നിധിയിൽ നിന്നും ആരംഭിച്ച് മറ്റുള്ളവർക്ക് ദൈവീകകൃപയും സമാധാനവും കൈമാറി വീണ്ടും ദൈവസന്നിധിയിൽ ധൂപാർപ്പണം നടത്തി അവസ്സാനിപ്പിക്കുന്നു.

മസുമൂർ എന്നാൽ സങ്കീർത്തനം എന്നത്രേ 103-ാം സങ്കീർത്തനം (മസ്മൂർ) എന്ന് പറഞ്ഞാൽ സങ്കീർത്തന പുസ്തകത്തിലെ 103-ാം അദ്ധ്യായം എന്നാണർത്ഥം. സങ്കീർത്തനങ്ങളുടെ അദ്ധ്യായം എന്ന് പറയാറില്ല. പകരം ഇത്രാമത്തെ മസുമൂർ എന്ന് മാത്രമേ പറയുകയുള്ളൂ.

ഓരോ മസുമൂറയുടെയും അവസ്സാനത്തിൽ “ദൈവമേ നിനക്ക് സ്തുതി യോഗ്യമാകുന്നു. ബാറെക്മോർ എന്ന് പറഞ്ഞിരിക്കണം.

### പ്രാർത്ഥനകൾ

താഴെപറയുന്ന പ്രാർത്ഥനകൾ മന:പാഠമാക്കിയിരുന്നാൽ ഒരോ സന്ദർഭത്തിലും ഒരോ ശുശ്രൂഷകനും സ്വയം പ്രാർത്ഥിക്കാനാവും.

### 1. ദൈവാലയത്തിൽ പ്രവേശിക്കുമ്പോൾ

(കുരിശു വരച്ചുകൊണ്ട്) ബഹുമതി പൂർവ്വം നിന്റെ ഭവനത്തിലേക്ക് പ്രവേശിച്ച് എന്റെ നേർച്ച കാഴ്ച കളെ ഞാൻ നിനക്ക് കഴിക്കും.

### 2. ശുശ്രൂഷക്കുപ്പായം ധരിക്കുമ്പോൾ

ദൈവമായ കർത്താവേ പ. റൂഹായുടെ ശക്തിയാൽ നാശമില്ലാത്ത അങ്കി എന്നെ ധരിപ്പിക്കണമേ പിതാവും പുത്രനും പ. റൂഹായുമായ ദൈവമേഞങ്ങളുടെ ആയുഷ്ക്കാലം മുഴുവനും സത്യവിശ്വാസത്തിൽ വെടിപ്പും ചൊവ്വുമുള്ള നടപടികളിൽ നടത്തപ്പെടുവാൻ ഞങ്ങൾക്ക് സംഗതിയാക്കണമേ. ആമ്മീൻ.

### 3. വി. മദ്ബഹായിൽ പ്രവേശിക്കുമ്പോൾ

ദൈവത്തിന്റെ ബലിപീഠത്തിലേക്കും എന്റെ ബാല്യത്തെ സന്തോഷിപ്പിക്കുന്നവനായ ദൈവസന്നിധിയിലേക്കും ഞാൻ വരുന്നു. (സങ്കീ. 43:4)

### 4. വി. ത്രോണോസിന്റെ മുമ്പിൽ ചെന്ന് (വണങ്ങിക്കൊണ്ട്:)

ദൈവമേ നിന്റെ ഭവനത്തിൽ ഞാൻ പ്രവേശിച്ചിരിക്കുന്നു. സ്വർഗ്ഗീയ രാജാവേ നിന്റെ സിംഹാസനത്തിൻ മുമ്പാകെ ഞാൻ വന്ദിക്കുകയും ചെയ്തിരിക്കുന്നു. നിന്നോട് ഞാൻ ചെയ്തുപോയ സകല പാപങ്ങളും എന്നോട് ക്ഷമിക്കണമേ (വി. ലൂക്കോസ് : 18:13)

### 5. വി. ത്രോണോസ് ചുറ്റി മുത്തുമ്പോൾ

കർത്താവേ നിന്റെ ബലിപീഠത്തിന്റെ കോണുകൾ വരെ ചങ്ങലകളാൽ ഞങ്ങളുടെ പെരുന്നാളുകളെ ബന്ധിക്കണമേ. നീ എന്റെ ദൈവമാകുന്നു. നിന്നെ ഞാൻ സ്തുതിക്കും (സങ്കീ: 118 : 27–28)

### 6. ആരാധനയ്ക്കു ശേഷം വി. ത്രോണാസിനോട് യാത്ര ചോദിക്കുമ്പോൾ

കർത്താവേ നിന്റെ സ്വർഗ്ഗീയ സിംഹാസനത്തിൻ മുമ്പാകെ ശുശ്രൂഷ അർപ്പിപ്പാൻ എന്നെ യോഗ്യനാക്കിയതിനാൽ നിന്നെ സ്തുതിയ്ക്കുന്നു. മേലിലും എന്നെ ഈ കൃപയ്ക്ക് യോഗ്യനാക്കണമേ. ആമ്മീൻ.

# 2

# ശ്രുശ്രൂഷകരുടെ പ്രവർത്തന ശൈലി

### 1. സന്ധ്യാ നമസ്ക്കാരം

എല്ലാ നമസ്ക്കാരങ്ങളുടേയും പ്രാരംഭത്തിൽ ചെയ്യും പോലെ വലിയമണി അടിയ്ക്കുന്നു. നേരത്തേ തന്നെ ധൂപക്കുറ്റി ശുചിയാക്കി പുതിയ ചിരട്ടക്കരി ഇട്ട് കത്തിച്ചു വയ്ക്കുന്നു. (ഒരിയ്ക്കൽ ഉപയോഗിച്ച കരിയിൽ ധൂപാർപ്പണത്തിന്റെ അംശങ്ങൾ ഉണ്ടാവാമെന്നുള്ളതിനാൽ അത് നീക്കം ചെയ്തിരിക്കണം.) ഒമ്പതാം മണി നമസ്ക്കാരവും സന്ധ്യാനമസ്ക്കാരവും ഒരുമിച്ചാണ് നടത്തുന്നതെങ്കിൽ സന്ധ്യാ നമസ്ക്കാരത്തിന്റെ കൗമാ ആരംഭിക്കുന്നതു വരെ തിരശ്ശീല നീക്കേണ്ടതില്ല. തിരശ്ശീല നീക്കുന്നതിനു മുമ്പായി വി. ത്രോണോസിന്റെ മദ്ധ്യത്തിൽ ഒരു തിരി കത്തിച്ച് വച്ചിരിക്കണം. പ്രുമിയോൻ, എത്രോ, വി. ഏവൻഗേലിയോൻ വായനകൾക്കു മുമ്പായി ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിക്കണം. കുന്തിരിക്കം ഇട്ടാലുടനെ ധൂപാർപ്പണത്തിന് അനുവാദം തേടും വിധം വൈദികന്റെ വലതുകരം മുത്തിയശേഷമാണ് വീശേണ്ടത്. ധൂപാർപ്പണം കാർമ്മികന് വേണ്ടിയാണ് ശുശ്രൂഷകൻ സമർപ്പിക്കുന്നത്. വിനയം കൂടാതെ ഈ കർമ്മ നിർവ്വഹണത്തിന് ആരും തുനിയരുത്.

### 2. സൂത്താറാ നമസ്ക്കാരം

സൂത്താറാ നമസ്ക്കാരം ആരംഭിക്കുമ്പോൾ വി. ത്രോണോസിന്റെ ഇരുവശത്തും ഓരോ തിരികത്തിച്ച് വച്ചശേഷം നടുക്ക് കത്തിച്ചുവച്ചിരിക്കുന്ന തിരി കെടുത്തുന്നു. 91-ാം മസുമൂറാ ചൊല്ലിയ ശുശ്രൂഷകർ സന്നിഹിതരായിരിക്കുന്ന വൈദികന്റേയോ/ വൈദികരുടേയോ കൈമുത്തി മറ്റ് ശുശ്രൂഷകർക്ക് കൈകസ്തൂരി നൽകണം. വിശ്വാസപ്രമാണം ചെല്ലിക്കഴിഞ്ഞ് ധൂപകുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് ധൂപം വീശണം. ദൈവമാതാവിന്റേയും പരിശുദ്ധന്മാരുടേയും പ. സ്ലീബായുടേയും, വാങ്ങിപ്പോയ ആചാര്യന്മാരുടേയും കുക്കിലിയോനുകൾക്കും ധൂപം വീശിയിരിക്കണം. അവസാനം തിരശ്ശീല ഇടണം.

ഇടുവിച്ച് ധൂപം വീശണം. അതുപോലെ മാലാഖമാരുടെ സ്തുതിപ്പ് ചൊല്ലിത്തുടങ്ങുമ്പോഴും ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് ധൂപം വീശിയിരിക്കണം. ധൂപം വീശുന്നത് ഏത് അവസരത്തിലായാലും ഒരേ ക്രമത്തിലായിരിക്കുമെന്നതാണ് പ്രത്യേകത.

### 4. പ്രഭാത നമസ്ക്കാരം

പ്രഭാത നമസ്ക്കാരത്തിലെ പ്രൊമിയോൻ, എത്രൊ, വി. ഏവൻഗേലിയോൻ തുടങ്ങിയ വായനകളുടെ പ്രാരംഭത്തിലും കുക്കിലിയോൻ ആലാപനത്തിന്റെ തുടക്കത്തിലും ധൂപക്കുറ്റിയിൽ കുന്തിരിക്കമിടുവിച്ച് ധൂപാർപ്പണം നടത്തണം. വി. കുർബ്ബാനയുടെ നമസ്ക്കാരത്തിൽ മസുമൂറാകൾ ഓരോ ശുശ്രൂഷകനും മാറി മാറി ചൊല്ലേണ്ടതാണ്.

### 6. വി. കുർബാന

വി. കുർബ്ബാനയിൽ ധൂപക്കുറ്റിയെടുത്ത് ശുശ്രൂഷിക്കുവാൻ ഉദ്ദേശിക്കുന്ന/നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ശുശ്രൂഷകൻ, കാർമ്മികൻ തൂയോബോയ്ക്ക് വേണ്ടി വി. മദ്ബഹായിൽ പ്രവേശിക്കുമ്പോൾ കാർമ്മികനെ അനുഗമിക്കേണ്ടതും തിരശ്ശീല ഇട്ട് വി. മദ്ബഹാ മറയ്ക്കേണ്ടതുമാണ്. കാർമ്മികന്റെ ഇടതുവശത്തായി വി. ബലിയർപ്പണത്തിനാവശ്യമായ അപ്പവും വീഞ്ഞും വെള്ളവും ക്രമീകരിച്ചിരിക്കണം. വി. കുർബ്ബാനയിൽ മദ്ധ്യസ്ഥതയ്ക്കായിട്ടുള്ള പേരുകൾ തൂയോബോ ആരംഭിക്കുമ്പോഴേ കാർമ്മികന്റെ വലതുവശത്തായി വച്ചിരിക്കേണ്ടതാണ്. തൂയോബോയുടെ അവസരത്തിൽ പേരുകൾ കാർമ്മികന് എളുപ്പത്തിൽ വായിക്കാൻ തക്കവണ്ണം സൗകര്യപ്പെടുത്തിയിരിക്കണം. വേണ്ടിവന്നാൽ പേരുകൾ എഴുതിയ കടലാസ്സുകൾ ഓരോന്നായി കാർമ്മികന്റെ ഉത്തമദൃഷ്ടിക്ക് നേരേ പിടിച്ചു കൊടുക്കുകയും വേണം. വി. കുർബ്ബാനയിൽ കാർമ്മികൻ ശുബ്ക്കോനോ ചോദിക്കുന്നത് താഴെ പറയുന്ന അവസരങ്ങളിലാണ്.

1. പ്രാരംഭത്തിൽ തൂയോബോയ്ക്ക് വേണ്ടി വി. മദ്ബഹായിൽ പ്രവേശിക്കുമ്പോൾ

2. വിശ്വാസ പ്രമാണ പ്രഖ്യാപന വേളയിൽ

3. മദ്ധ്യസ്ഥ പ്രാർത്ഥനാഗീതങ്ങളുടെ ഇടയിൽ.

ശുശ്രൂഷകരും വിശ്വാസികളും കാർമ്മികനോട് അങ്ങയുടെ പ്രാർത്ഥയും ശുശ്രൂഷയും ദൈവം അംഗീകരിക്കുകയും ഞങ്ങളെ അനുഗ്രഹിക്കുകയും ചെയ്യട്ടെ എന്ന് മനസ്സിൽ പ്രാർത്ഥിച്ച് കൈകൾ ആദരപൂർവ്വം മലർത്തേണ്ടതുമാണ്. ആദ്യ ശുബ്ക്കോനോ കാർമ്മികൻ അണയ്ക്കുന്ന ഒരുക്ക ശുശ്രൂഷകൾ ദൈവത്തിന് പ്രീതികരമായിരിക്കണമേ എന്ന് പ്രാർത്ഥിപ്പാനുള്ള അഭ്യർത്ഥനയും രണ്ടാമത്തെ ശുബ്ക്കോനോ വിശ്വാസികൾക്കായുള്ള വി. ബലി ദൈവത്തിന് പ്രിതികരമായിരിക്കണെമെന്നുള്ള പ്രാർത്ഥനയ്ക്കായുള്ള അഭ്യർത്ഥനയും മൂന്നാമത്തത് സമാധാനവുമ സ്തോത്രവും നിരപ്പുമാകുന്ന വി. ബലി സ്വയം അനുഭവിക്കുകയും വിശ്വാസികൾക്ക് കൊടുക്കുകയും ചെയ്യുന്നത് ദൈവത്തിന് പ്രീതി

കരമായിരിക്കണമെന്നുള്ള പ്രാർത്ഥനയ്ക്കായുള്ള അഭ്യർത്ഥനയുമത്രേ. അതിനനുസരിച്ച് എല്ലാവരും ഗൗരവമായി പ്രതികരിക്കണം. കാർമ്മികൻ പ്രാഭാതപ്രാർത്ഥനയുടെ ഇടയിൽ ശുബ്ക്കോനോ ചോദിച്ച് വി. മദ്ബഹായിൽ പ്രവേശിക്കുമ്പോഴാണ് രഹസ്യ ശുശ്രൂഷ എന്ന അർത്ഥം വരുന്ന തൂയോബോ ശുശ്രൂഷ ആരംഭിക്കുന്നത്. കാർമ്മികൻ തിരശ്ശീലയ്ക്കുള്ളിലായും മറ്റുള്ള സംബന്ധികൾ തിരശ്ശീലയ്ക്ക് പുറത്തുമായി നിന്നുകൊണ്ട് അർപ്പിക്കുന്ന പ്രത്യേകം പ്രത്യേകമായ എല്ലാ പ്രാർത്ഥനകളും ഒരേ ലക്ഷ്യപ്രാപ്തി ലാക്കാക്കിയാണെന്ന സത്യം ശുശ്രൂഷകർ വിസ്മരിക്കരുത്. തൂയോബോ നിർവ്വഹണവേളയിൽ പ്രത്യേക ദൗത്യനിർവ്വഹണം ലക്ഷ്യമാക്കി വി. മദ്ബഹായിൽ കടക്കുന്നവർ അല്ലാതെ വെറുതേ സമയം ചിലവിടുവാനായി മാത്രം ആരുംതന്നെ വി. മദ്ബഹായിൽ നിൽക്കുവാൻ പാടുള്ളതല്ല. തൂയോബോ നടക്കുമ്പോൾ ഇക്കാര്യം പ്രത്യേകം ശ്രദ്ധിക്കണം. വി. കുർബ്ബാന പരസ്യമായി ആരംഭിക്കുന്നത് വരെയുള്ള സമയത്ത് നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാൻ ദൈവമാതാവിന്റെ ഉദരത്തിൽ വസിച്ച കാലഘട്ടമാണ് അനുസ്മരിക്കപ്പെടുന്നത്. എന്നതിനാൽ ശുശ്രൂഷകർ ഏറ്റവും ഉചിതമായ ഗൗരവം ഉൾക്കൊള്ളണം.

കാർമ്മികൻ വി. മദ്ബഹായിൽ പ്രവേശിച്ചാലുടൻ നിശ്ചിത പ്രാർത്ഥനകളോടെ വി. ത്രോണോസിന്റെ നാല് കോണുകളിലും മദ്ധ്യത്തിലും ചുംബിച്ച് നിൽക്കുമ്പോൾ ശുശ്രൂഷക്കാരൻ കാർമ്മികന്റെ കൈകൾ കഴുകുവാനുള്ള വെള്ളവും ബേസിനുമെടുത്ത് കാർമ്മികന്റെ നീട്ടപ്പെട്ട കൈവിരലുകളിന്മേൽ വെള്ളം ഒഴിച്ച് കൊടുക്കുകയും ശുശ്രൂഷകന്റെ ഇടത് കരത്തിന്മേൽ മടക്കിയിട്ടിരിക്കുന്ന തൂവാല (ടൗവ്വൽ) കാർമ്മികന് നീട്ടി കൊടുക്കുകയും വേണം. കാർമ്മികൻ കൈകൾ തുടച്ച ശേഷം ദർഗായിൽ കയറി നിന്ന് വി. രഹസ്യങ്ങളായ അപ്പവീഞ്ഞുകളെ ക്രമീകരിക്കുന്ന രീതിയും കൈകൾ കഴുകിത്തുടച്ചാലുടനെ അംശവസ്ത്രങ്ങൾ ഓരോന്നായി അണിഞ്ഞ് കഴിഞ്ഞ് ക്രമീകരിക്കുന്ന രീതിയും നിലവിലുണ്ട്. ഏത് രീതി കാർമ്മികൻ തുടർന്നാലും ശുശ്രൂഷകൻ തത്സമയങ്ങളിൽ ആവശ്യമായ സേവനങ്ങൾ ചെയ്യുവാൻ തയ്യാറായിരിക്കണം. രഹസ്യമായ ഒരുക്കശുശ്രൂഷയ്ക്ക് മല്ക്കിസദേക്കിന്റെ ക്രമമെന്നും അഹറോന്റെ ക്രമമെന്നും പരി. പിതാക്കന്മാർ നാമകരണം ചെയ്തിട്ടുള്ള രണ്ട് ക്രമങ്ങളാണുള്ളത്. രാജാവും അത്യുന്നത പുരോഹിതനുമായിരുന്ന മല്ക്കിസദേക് സകല വിശ്വാസികളുടേയും പിതാവായ അബ്രഹാമിനെ അപ്പവും വീഞ്ഞും കാഴ്ചയായി സമർപ്പിച്ച് സ്വീകരിച്ചുവെന്നുള്ള കാര്യം ഉല്പത്തി: 14:17 ലും എബ്രായലേഖനം 7:17ലെയും പരാമർശന പ്രകാരമാണ് കാർമ്മികൻ അംശവസ്ത്രങ്ങൾ അണിയാതെ അപ്പവീഞ്ഞുകൾ

എന്ന രഹസ്യത്തെ ക്രമീകരിക്കുന്നതും ആയതിന് മല്ക്കിസദേക്കിന്റെ ക്രമമെന്ന് അറിയപ്പെടുന്നതും. നമ്മുടെ കർത്താവ് അരുമശിഷ്യർക്ക് പൗരോഹിത്യനൽവരം ദാനം ചെയ്തപ്പോൾ മോശയുടേയും അഹറോന്റെയും പൗരോഹിത്യ പിൻതുടർച്ചക്കാരായിട്ടാണ് അധികാരപ്പെടുത്തിയതെന്നാണ് പരമ്പരാഗതമായ വിശ്വാസം. കാർമ്മികൻ അംശവസ്ത്രങ്ങൾ ധരിച്ച് അപ്പവീഞ്ഞുകൾ ക്രമീകരിക്കുന്ന രീതിയ്ക്ക് അവറോന്റെ ക്രമമെന്ന് പറയുന്നു. കാർമ്മികൻ അംശവസ്ത്രധാരിയായി പ്രാർത്ഥനകൾ നിറവേറ്റുന്നതും ധൂപാർപ്പണം നടത്തുന്നതും അഹറോന്റെ പൗരോഹിത്യത്തിന്റെ ഉത്തമദൃഷ്ടാന്തങ്ങളായി ചൂണ്ടികാണിക്കപ്പെടുന്നു. കാർമ്മികൻ അംശവസ്ത്രങ്ങൾ അണിയുവാൻ സമയമാകുമ്പോൾ ശുശ്രൂഷകൻ അവയുടെ മുറയനുസരിച്ച് എടുത്ത് കൊടുക്കുവാൻ തയ്യാറായിരിക്കണം. കാപ്പക്കൂട്ടം കെട്ടഴിച്ച് വി. മദ്ബഹായുടെ വടക്കുവശത്ത് ഒരു ചെറിയ പീഠത്തിൻമേൽ വെച്ച് ആദ്യമായി ശുശ്രൂഷക്കുപ്പായം കാർമ്മികന് എളുപ്പത്തിൽ അണിയുവാൻ സഹായകരമായ രീതിയിൽ പിടിച്ചു കൊടുക്കണം. കാർമ്മികൻ അത് അണിയുന്നതിന് മുമ്പുള്ള പ്രാർത്ഥന മുറപ്രകാരം നടത്തി റൂശ്മാ ചെയ്ത ശേഷം അണിയുന്നു. പിന്നീട് ഹൈമനിക്കായും ഇടക്കെട്ടും നിവർത്തി ഹൈമനിക്കായുടെ മീതെ ഇടക്കെട്ട് വച്ച് ശുശ്രൂഷകന്റെ വലത് കരം കൊണ്ട് ഇവ രണ്ടിന്റെയും വലത് മൂലയിൽ പിടിച്ച് ശുശ്രൂഷകന്റെ ഇടതുകൈകൊണ്ട് സ്വശരീരത്തോട് ചേർത്ത് പിടിച്ചാണ് കാർമ്മികൻ റൂശ്മാ ചെയ്യുന്നതിനായി നിൽക്കേണ്ടത്. ഹൈമനിക്കാ വാഴ്ത്തിയശേഷം പ്രാർത്ഥനയോടെ കാർമ്മികൻ അണിയുന്നു. അത്പോലെ തന്നെ ഇടക്കെട്ടും. ഇടക്കെട്ട് അണിയുന്നതിന് കാർമ്മികന് ആവശ്യമുണ്ടെങ്കിൽ സഹായിക്കണം. പിന്നീട് രണ്ട് കൈയ്യുറകൾ എടുത്ത് അതിന്റെ തയ്യൽ വരുന്ന ഭാഗം കാർമ്മികന്റെ വശത്താക്കി ഇടത് കൈയ്യിലെ മൂന്ന് വിരലുകൾ കൊണ്ട് രണ്ട് കൈയ്യുറകളുടേയും നടുക്ക് പിടിച്ച് കൊടുക്കണം. കാർമ്മികൻ അത് വാഴ്ത്തി പ്രാർത്ഥന നടത്തുമ്പോൾ ശുശ്രൂഷകൻ വലത് വശത്തെ കൈയുറയുടെ വലത്തേതുമ്പ് പിടിച്ച് കാർമ്മികന് ആയാസരഹിതമായി അണിയുവാൻ പിടിച്ച് കൊടുക്കണം. അതേപോലെ മറ്റേ കൈയുറയും. പിന്നീട് കാപ്പ നിവർത്തി കാപ്പയുടെ പുറകിലുള്ള കുരിശ് രൂപമോ പരിശുദ്ധാത്മപ്രതീകമായ പ്രാവോ ഒടിയാതെയും ചുളുങ്ങാതെയും, ശുശ്രൂഷകന്റെ വലത് കരത്തിലെ മൂന്ന് വിരലുകൾ കൊണ്ട് കാപ്പയുടെ ബട്ടൻസ് കൊളുത്തേണ്ട ചെറുബൽറ്റുകളിൽ പിടിച്ചും, ഇടത് കരം തന്റെ ശരീരത്തിന് കുറുകേ വരത്തക്കവിധം കാപ്പയുടെ അടിയിൽ കൂടി പിടിച്ചും വേണം റൂശ്മാ ചെയ്യുവാൻ വേണ്ടി സമർപ്പിക്കുവാൻ. റൂശ്മാ ചെയ്ത് വാഴ്ത്തി കഴിഞ്ഞാലുടനേ കാപ്പ കാർമ്മികന്റെ പുറകിലൂടെ ഉയർത്തി കാപ്പയുടെ രണ്ട് ചെറുബൽറ്റുകളും കാർമ്മികന്റെ ഇരുകരങ്ങളിലും ലഭി

ക്കുവാൻ സഹായിക്കണം. അതിന് ശേഷം റൂമാൽ നിവർത്തി എടുത്തു കൊടുക്കണം. കാർമ്മികൻ ഒരു മേൽപട്ടക്കാരനാണെങ്കിൽ ശുശ്രൂഷക്കുപ്പായം ധരിച്ചുകഴിഞ്ഞാലുടനേ വി. കൂർബ്ബാനയ്ക്ക് ഉപയോഗിക്കുന്ന മസനപ്സാ എന്ന ശിരോവസ്തം എടുത്തുകൊടുക്കണം. ഹൈമനിക്കായും ഇടക്കെട്ടും കൈയുറകളും വൈദികർക്ക് നൽകിയതുപോലെ നൽകിയ ശേഷം ശീലമുടി എന്ന ശിരോവസ്ത്രം നിവർത്തി അതിന്റെ രണ്ട് വശങ്ങളിലായി പിടിച്ച് കൊടുക്കണം. അതിലെ ചിത്രപ്പണികൾ ശുശ്രൂഷകൻ പിടിക്കുന്ന മുകൾ വശത്തായിരിക്കണം. ശുശ്രൂഷകന്റെ കൈയ്യിൽ നിവർന്ന് കിടക്കണം. വാഴ്ത്തിക്കഴിഞ്ഞാൽ മേല്പട്ടക്കാരന്റെ ശിരസ്സിൽ അണിയുവാനും (മുമ്പോട്ട് വരുന്ന രണ്ട് തുമ്പുകളും ഇടക്കെട്ടിനുള്ളിലാക്കാനും വേണ്ടിവന്നാൽ) മേല്പട്ടക്കാരനെ സഹായിക്കണം. അതിന് ശേഷം കാപ്പ അണിയിക്കുന്നു. കാപ്പയ്ക്ക് മീതെ ധരിക്കേണ്ട പത്രസീൻ ചിത്രപ്പണികൾ പുറത്ത് വരത്തക്കവിധം മടക്കി മുൻവശത്ത് വരേണ്ട ഭാഗം മുകളിലായി വാഴ്ത്തുവാൻ പിടിച്ച് കൊടുക്കണം. അതിന്റെ പുറകിൽ പോകേണ്ട ഭാഗം പുറകിലേക്ക് എടുത്ത് മുൻവശത്തെ ഭാഗത്തിന്റെ മുകൾ അറ്റത്തുള്ള ബട്ടൺ ഇട്ട് പരസ്പരം ബന്ധിപ്പിക്കണം. ഇത് കഴിഞ്ഞാലുടൻ കഴുത്തിൽ അണിയാനുള്ള മാല എടുത്തുകൊടുക്കണം, കൂടാതെ റൂമാലും സങ്കീർത്തനം 34 : 5 ലേയും 44 : 5 ലേയും പരാമർശനങ്ങൾ അനുസ്മരിച്ചാണ് തൽസമയത്തെ പ്രാർത്ഥനകൾ ഉരുവിടുന്നത്. ഒരു മേല്പട്ടക്കാരൻ കാർമ്മികൻ ആണെങ്കിൽ നമസ്ക്കാരം തുടങ്ങും മുമ്പേ അദ്ദേഹത്തിന്റെ സ്ളീബാ വി. ത്രോണോസിൽ വച്ചിരിക്കും. നമസ്ക്കാരം ആരംഭിക്കും മുമ്പ് തന്നെ ശുശ്രൂഷകരിൽ ഒരാൾ അംശവടി ശരിയായ രീതിയിൽ ഉറപ്പിച്ച് വി. മദ്ബഹായുടെ തെക്ക് കിഴക്കേ ഭിത്തിയിൽ ചാരി വയ്ക്കുന്നു. സീയോനിൽ നിന്നുള്ള ദൈവീക ശക്തിയുടെ (സങ്കീർത്തനം 110 : 2) പ്രതീകമാണ് അംശവടി. ആടുകളുടെ യഥാർത്ഥ ഇടയന്റെ വടിയാണിത്. അംശവടിയുടെ മുകളിലുള്ള സർപ്പരൂപം ക്രൂശിതനായ രക്ഷകന്റെ പ്രതിരൂപമാണ്. (വി. യോഹന്നാൻ 3 : 14)

കൂടാതെ മോശയുടെ വടിയുടെ പിൻതുടർച്ചകൂടി സൂചിപ്പിക്കുന്നു. മോശയുടെ വടി നിലത്തിട്ടപ്പോൾ സർപ്പമായതിനെ സൂചിപ്പിക്കുന്നു. ചില അവസരങ്ങളിൽ അഹറോന്റെ തളിർത്ത വടിയ്ക്ക് പകരമായി തത്തുല്യ പണിയിലുള്ള അംശവടി ഉപയോഗിക്കുന്നു. മേല്പട്ടക്കാരൻ ബലിയർപ്പിക്കുമ്പോൾ ശുശ്രൂഷകരിൽ തുബ്ദേൻ വായിക്കുന്നയാൾ അംശവടി പിടിച്ചുവേണം വായിക്കുവാൻ. തദവസരത്തിൽ വേറൊരു ശുശ്രൂഷകൻ കത്തിച്ച ഒരു മെഴുകുതിരി പിടിച്ച് അടുത്ത് നിൽക്കണം. ഒരു മേൽപട്ടക്കാരന്റെ സാന്നിദ്ധ്യത്തിൽ ഒരു വൈദികൻ വി. ബലി അർപ്പിക്കുകയാണെങ്കിൽ കാപ്പ നിവർത്തി വൈദികനെ ഏൽപിച്ചാൽ മതിയാകും വൈദി

കൻ തന്നെ മേൽപട്ടക്കാരനെ സമീപിച്ച് റൂശ്മാ ചെയ്യിക്കും. അത് കഴിഞ്ഞാൽ കാപ്പ അണിയുവാൻ വൈദികനെ സഹായിക്കണം. കാർമ്മികൻ രഹസ്യ പ്രാർത്ഥനകൾ നടത്തവേ ദിവ്യ രഹസ്യങ്ങൾ ഇരു കൈകളിലുമേന്തി അവ കുരിശാകൃതിയിൽ പിടിച്ച് നിൽക്കുമ്പോൾ ശുശ്രൂഷകരിലൊരാൾ നിശബ്ദനായി കാർമ്മികന്റെ വലതുവശത്ത് പിന്നിലായി നിലകൊള്ളുകയും കാർമ്മികന് എന്ത് സഹായവും ചെയ്യാൻ തയ്യാറായി അതീവ ശ്രദ്ധാലുവായി ഓരോ കാര്യങ്ങളും വീക്ഷിക്കേണ്ടതുമാണ്. രഹസ്യപ്രാർത്ഥനാനന്തരം കാർമ്മികൻ ദർഗ്ഗായിൽ നിന്നും ഇറങ്ങി വി. ത്രോണോസിനു മുമ്പിലായി നിലകൊള്ളുന്നു. ഈ സമയത്തെ പ്രൊമിയോൻ സെദറാ ചൊല്ലിതീരാറാകുമ്പോൾ ശുശ്രൂഷക്കാരൻ ധൂപക്കുറ്റിയും കുന്തിരിക്കപാത്രവുമായി കാർമ്മികന്റെ വലത് വശത്ത് കാത്ത് നിൽക്കണം. ദർഗ്ഗായിൽ നിന്ന് ഇറങ്ങുന്നതിന് മുമ്പായി കാസായും പീലാസായും വി. ത്രോണോസിൽ സമർപ്പിച്ചശേഷം അവയെ ശോശാപ്പാ കൊണ്ട് മൂടുന്നു. ധൂപകലശത്തിൽ കുന്തിരിക്കം നിക്ഷേപിച്ചിട്ട് കാർമ്മികൻ ധൂപം വീശുകയും വി. കുർബ്ബാനയിലെ മദ്ധ്യസ്ഥതയ്ക്കായി നൽകപ്പെട്ടിട്ടുള്ള പേരുകൾ വായിച്ച് അവർക്കു വേണ്ടി പ്രത്യേകം പ്രാർത്ഥിച്ച ശേഷം ദർഗായിൽ കയറി നിന്ന് സമർപ്പിക്കപ്പെട്ട ദിവ്യ രഹസ്യങ്ങൾക്ക് നേരെയും ചുറ്റിലുമായി ധൂപം വീശുകയും ചെയ്തിട്ട് ധൂപകലശം ശുശ്രൂഷകനെ ഏൽപ്പിക്കുമ്പോൾ ശുശ്രൂഷകൻ കാർമ്മികന്റെ കൈമുത്തി വാങ്ങി അതിൽ ആവശ്യമെങ്കിൽ പുതിയ കരി ഇട്ട് തീജ്വാല വർദ്ധിപ്പിക്കേണ്ടതാണ്. നമസ്ക്കാരം അവസാനിക്കുമ്പോൾ ശുശ്രൂഷകരിൽ ഒരാൾ പഴയനിയമം വായിക്കുന്നു. പഴയനിയമവായനയ്ക്ക് ഉത്ബോധനമായി “നീതിമാന്മാരുടെ കൂടാരത്തിൽ മഹത്വത്തിന്റേയും രക്ഷയുടെയും ശബ്ദമെന്ന് ദാവീദ് മുഖാന്തിരമായി പരിശുദ്ധ റൂഹാ പാടി” (സങ്കീർത്തനം 118:15) എന്ന് സ്ഫുടമായും വ്യക്തമായും പറഞ്ഞിരിക്കണം. പഴയനിയമത്തിലെ ആദ്യ അഞ്ച് പുസ്തകങ്ങളിൽ നിന്നുമാണ് വായനയെങ്കിൽ ദീർഘദർശിമാരിൽ തലവനായ ശുദ്ധമുള്ള മോശയുടെ -ാം പുസ്തകത്തിൽ നിന്നും ബാറെക്മോർ എന്ന് ശുശ്രൂഷകൻ പറയുമ്പോൾ വിശ്വാസികൾ അതിന്റെ പ്രതിവാക്യം ചൊല്ലിക്കൊള്ളും. ശുദ്ധമുള്ള രാജാക്കന്മാരുടെ ഒന്നാം/രണ്ടാം പുസ്തകത്തിൽ നിന്നും ബാറെക്മോർ, രാജാവും നിബിയുമായ ദാവീദിന്റെ/ ശലോമോന്റെ.... പുസ്തകത്തിൽ നിന്നും ബാറെക്മോർ (വേദപുസ്തക രചയിതാക്കളെ വിശുദ്ധ അഥവാ ശുദ്ധമുള്ള എന്ന് ചേർത്താണ് ഏതാനും വർഷങ്ങൾക്ക് മുമ്പ് വരെ സംബോധന ചെയ്തിരുന്നത്. ഇടക്കാലത്ത് നഷ്ടപെട്ട നല്ല പാരമ്പര്യം നമുക്ക് വീണ്ടെടുക്കുകയും നിലനിർത്തുകയും ചെയ്യാം). സാധാരണ ഞായറാഴ്ചകളിൽ ഒരു ശുശ്രൂഷകനായിരിക്കും പഴയനിയമം വായിക്കുക. ചില പ്രത്യേക അവസരങ്ങളിൽ മാത്രം രണ്ട് ശുശ്രൂഷകർ മാറി മാറിയായി

രിക്കും വായന നടത്തുക. പഴയനിയമം വായിക്കുമ്പോൾ എല്ലാ ശുശ്രൂഷകരും സശ്രദ്ധരായി തങ്ങളുടെ വേദപുസ്തകത്തിലെ പ്രസ്തുത ഭാഗത്തിൽ കണ്ണോടിച്ച് കേട്ടിരിക്കേണ്ടതാണ്. നമസ്കാര മേശയുടെ മുമ്പിലായി വടക്കുവശത്ത് വിശ്വാസികളുടെ അഭിമുഖമായി നിന്ന് വേണം പഴമ വായിക്കേണ്ടത്. കാർമ്മികൻ തൂയോബോ നടത്തിത്തീരും മുമ്പേ താഴത്തെ പൊതുനമസ്ക്കാരം തീരുകയാണെങ്കിൽ മദ്ബഹായിലേക്ക് കടന്നു വരുന്ന ശുശ്രൂഷകർ വി. മദ്ബഹായുടെ തെക്ക് വശത്തായി കാത്ത് നിൽക്കേണ്ടതാണ്. തൂയോബോ നടന്നുകൊണ്ടിരിക്കുമ്പോൾ യാതൊരു കാരണവശാലും ആരും തന്നെ വി. ത്രോണോസിന്റെ പിന്നിലൂടെ നടക്കുകയോ വി. ത്രോണോസിന്റെ സമീപത്തേക്ക് നടന്നടുക്കുകയോ പോലും ചെയ്യാതിരിക്കുന്നതാണ് ഉത്തമം. പഴമവായന തീരുന്നതോടെ വി. കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിന് മുമ്പ് പാടാനുള്ള ഗീതങ്ങൾ ഓരോന്നായി ആലപിക്കുന്നു. വെളിവ് നിറഞ്ഞോരീശോ എന്ന ഗീതം പാടാൻ തുടങ്ങുമ്പോൾ വടക്ക് വശത്തെ എല്ലാ തിരികളും കത്തിച്ച ശേഷം തെക്ക് വശത്തെ തിരികളും കത്തിക്കുകയും, നടുവിൽ വച്ചിരുന്ന മെഴുകുതിരിക്കാൽ എടുത്ത് മാറ്റുകയും ചെയ്യുന്നു.

# 3

# വി. കുർബ്ബാനയ്ക്കുള്ള ഒരുക്കം

### കുഴച്ചുവപ്പും അടിച്ചുകാച്ചും

വി. കുർബ്ബാനയിലെ അർപ്പണ വസ്തുക്കൾ അപ്പവും വീഞ്ഞുമാകയാൽ അത് എത്രയും അന്യൂനമായും നിരാക്ഷേപമായിരിപ്പാൻ എല്ലാവരും ശ്രദ്ധിക്കേണ്ടതാണ്. മന്നാ അതതു ദിവസങ്ങളിലേക്കുള്ളത് അതതുദിവസം പെറുക്കിയെടുത്തിരുന്നതുപോലെ കുർബ്ബാനയ്ക്കുള്ള അപ്പം അതതു ദിവസം ഉണ്ടാക്കിയെടുക്കണമെന്ന് സഭ അനുശാസിക്കുന്നു. നമ്മുടെ സഭ വി. കുർബ്ബാനയ്ക്ക് പുളിപ്പുള്ള അപ്പം (ഹമീറൊ) ഉപയോഗിക്കുന്നതിനാൽ തലേ ദിവസം തന്നെ പുളിപ്പുചേർത്ത് കുഴച്ചുവയ്ക്കണം. കുഴച്ചുവെപ്പും അടിച്ചുകാച്ചും ചമയപ്പുരയിലോ മാമോദീസാ മുറിയിലോ ആകാം. അതിനുള്ള പാത്രങ്ങൾ, ചട്ടുകം മുതലായവ വൃത്തിയായി എപ്പോഴും സൂക്ഷിക്കുകയും മറ്റൊരു കാര്യത്തിനും ഉപയോഗിക്കാതിരിക്കുകയും ചെയ്യണം. ഗോതമ്പുപൊടി സൂക്ഷിക്കുവാൻ ഒരു ഗ്ലാസ്സ് ഭരണി, കുഴയ്ക്കുന്നതിനുള്ള പരന്ന പാത്രം, കുഴച്ച മാവ് ഉരുട്ടി വയ്ക്കുന്നതിനും അല്ലാത്തപ്പോൾ പുളിപ്പ് സൂക്ഷിക്കുന്നതിനും അടപ്പോടുകൂടിയ ഒരു പാത്രം, ഓട് (Brass)കൊണ്ടുള്ള ചട്ടുകം, ചട്ടുകത്തിൽ നിന്ന് അപ്പം ഇളക്കിയെടുക്കുവാൻ ഒരു ചെറിയ ചട്ടുകം, പന്ത്രണ്ടു കുരിശ് അടയാളകുഴികളോടുകൂടിയ അച്ച്, പഴകാത്ത സൈത്ത് വക്കുന്ന കുപ്പി, ഉപ്പു (പൊടി) വയ്ക്കുന്ന പാത്രം, വീഞ്ഞ് സൂക്ഷിക്കാനുള്ള കുപ്പി വീഞ്ഞില്ലെങ്കിൽ മുന്തിരിങ്ങ സൂക്ഷിക്കുന്ന സ്ഫടിക പാത്രം, വീഞ്ഞ് പകരാനുള്ള കുപ്പി എന്നിവയും സാധനങ്ങൾ ഉറുമ്പുകയറാത്ത വിധം ഭദ്രമായി അലമാരിയിൽ ഒരു തട്ടിലോ, ഭിത്തി അലമാരി യിലോ സൂക്ഷിക്കാം. പഴകിയ പൊടിയോ സൈത്തോ ഉപയോഗിക്കരുത്. കുഴച്ചുവയ്ക്കുന്ന ശുശ്രൂഷക്കാരൻ ദേഹശുദ്ധി വരുത്തിയിട്ടു മൗനപ്രാർത്ഥനയോടെ വേണം ഇതു ചെയ്യുവാൻ. ശരിയായ പുളിപ്പുചേർത്ത് കുഴച്ചുവച്ചാൽ 8 മണിക്കൂർ കൊണ്ടു വേണ്ട വിധത്തിൽ പുളിക്കും. പുളിപ്പ് അധികമാകുന്നതും കുറഞ്ഞുപോകുന്നതും ശരിയല്ല. വേണ്ടവിധത്തിൽ സമ്മർദ്ദം ചെയ്ത് മിതമായി പുളിച്ചമാവുകൊണ്ട് അപ്പമുണ്ടാക്കിയാൽ അത് വിചാരിക്കുന്നവിധത്തിൽ മുറിച്ചുകിട്ടുന്നതിനും വീഞ്ഞിൽ കുതിർന്ന കഷ്ണം വായിലിട്ടാൽ തരിപോലും അവശേഷിക്കാതെ അലിഞ്ഞിറങ്ങുന്നതിനും സാധിക്കും. കുഴച്ചുവയ്ക്കുന്ന പരന്ന പാത്രവും

കുഴച്ച മാവ് സൂക്ഷിക്കാനുള്ള ചെറിയ പാത്രവും കൈകളും സോപ്പിട്ട്

കഴുകി വൃത്തിയാക്കണം. നേരത്തെ സൂക്ഷിക്കുന്ന പുളിപ്പെടുത്ത് പരന്ന പാത്രത്തിൽ അല്പം വെള്ളം കൂട്ടി അലിയിക്കുകയും സ്വല്പം ഉപ്പ് ചേർക്കുകയും വേണം (വേനൽക്കാലത്ത്  പുളിപ്പ് ഇരുന്ന് ഉണങ്ങി കട്ടയാകുന്നതു കൊണ്ട് നേരത്തെ എടുത്ത് ഒരു കത്തി കൊണ്ട് ചുരണ്ടി അല്പം വെള്ളത്തിലിട്ട് ചാലിക്കണം. മഴക്കാലത്ത് പുളിപ്പ് ഇരുന്ന് പൂപ്പൽ പിടിക്കുകയൊ മറ്റോ ചെയ്താൽ പുളിപ്പെടുത്ത് വെള്ളത്തിൽ കഴുകി പൂപ്പൽ മാറ്റി എടുക്കേണ്ടതാണ്).

ഗോതമ്പുപൊടി വെള്ളത്തിലിട്ട് പുളിപ്പുമായി യോജിപ്പിച്ച് തള്ളവിരൽ കൊണ്ട് ശക്തിയായി സമ്മർദ്ദം ചെലുത്തി പല പ്രാവശ്യം ആവർത്തിച്ചു കുഴയ്ക്കണം. ഉരുട്ടിയാൽ ഒരു ചെറുനാരങ്ങയുടെ വലിപ്പം കിട്ടുമെങ്കിൽ സാധാരണ ഒരു അച്ചിന്മേൽ പരത്തുവാൻ ധാരാളം മതിയാകും. മിനുസമായി ഉരുട്ടിയതിനുശേഷം അത് വയ്ക്കുവാനുള്ള പാത്രത്തിൽ വെച്ച്  വലത് കരത്തിലെ തള്ള വിരലും ചേർന്നുള്ള രണ്ട് വിരലുകളും ചേർത്ത് ഉരുട്ടിയ മാവിന്മേൽ വിരലടയാളം പതിപ്പിക്കണം പ. ത്രിത്വത്തിന്റെ അടയാളമായാണ് ഇങ്ങനെ ചെയ്യുന്നത്. അതിന് ശേഷം പാത്രം അടപ്പ് കൊണ്ട് മൂടണം. കുഴച്ച പാത്രത്തിൽ അല്പം വെള്ളം ഒഴിച്ച് കഴുകി ആ വെള്ളം അലക്ഷ്യമായി കളയാതെ കുടിക്കണം. ഉറുമ്പു കയറുന്നുണ്ടെങ്കിൽ പരന്ന പാത്രത്തിൽ അല്പം വെള്ളം ഒഴിച്ച് ചെറിയ പാത്രം അതിൽ എടുത്തുവയ്ക്കണം. രാവിലെ നമസ്ക്കാരത്തിനു മുമ്പോ നമസ്ക്കാരം കഴിഞ്ഞോ അടിച്ചുകാച്ചാം. നമസ്ക്കാര സമയത്ത് ചെയ്യരുത്. കൈകൾ കഴുകി അച്ചെടുത്ത് അതിൽ സൈത്ത് പുരട്ടണം. പുളിച്ച മാവെടുത്ത് തലേന്ന് വിരലടയാളം പതിച്ച സ്ഥാനത്ത് നിന്നും ഒരു നുള്ള് എടുത്ത് ഉരുട്ടി പുളിപ്പാനായി എടുത്ത് മാറ്റി വെയ്ക്കുകയും ബാക്കി എടുത്ത് അച്ചിന്മേൽ നല്ല വൃത്തമായി തള്ള വിരൽ കൊണ്ട് പരത്തുകയും വേണം. അച്ചിന്റെ വക്കു കഴിഞ്ഞ് കാൽ ഇഞ്ച് പുറത്തേയ്ക്ക് വൃത്തം കൂടിയിരിക്കുന്നത് നല്ലതാണ്. ചട്ടുകം നേരത്തേ ശരിയായി കഴുകി നെരിപ്പോടിൻ വച്ച് ചൂടു പിടിപ്പിച്ചിരിക്കണം. വെള്ളത്തുള്ളി വീണാൽ ഉരുണ്ടുപോകത്തക്ക വിധം ചൂടുപിടിക്കണം. അത് അച്ചിൽ പരത്തി മാവിന്റെ മുകളിൽ അല്പം വെള്ളം തൊട്ട് അതുൾപ്പെടെ ചട്ടുകത്തിന്റെ മദ്ധ്യത്തിലേക്ക് കുത്തണം. അച്ച് നേരെ പൊക്കി എടുക്കാതെ ഒരരികു മുതൽ സാവധാനത്തിൽ ചരിച്ച് എടുക്കണം. അപ്പം ചൂട്കൊണ്ട് പൊള്ളിച്ചുപോകാതിരിപ്പാൻ ശ്രദ്ധിക്കണം. ഒരു ഈർക്കിൽ കഷ്ണം കൊണ്ട് അപ്പത്തിൽ നടുക്കും മുകളിലുംതാഴെയും ഇടത്തും വലത്തുമായി കുരിശാകൃതിയിൽ അഞ്ചുകുത്തുകൾ കുത്തുന്നു. ഇവ അഞ്ച് തിരുമുറിവുകളെ സൂചിപ്പിക്കുന്നതായി പ. സഭ പഠിപ്പിക്കുന്നു. പിന്നെ ചട്ടുകത്തിൽ അപ്പമുള്ള വശം തീയിന്മേൽ കമഴ്ത്തിപ്പിടിച്ച് ചൂടാക്കുന്നു. ചൂട്

ഒരു പോലെ കിട്ടത്തക്കവണ്ണം ചട്ടുകം മറിച്ചും തിരിച്ചും പിടിക്കണം. അപ്പം കരിയാതെയും അപ്പത്തിന്റെ പുറം കട്ടിയാകാതെയും നോക്കണം. ഏകദേശം 5 മിനിറ്റിനുള്ളിൽ വെന്തുകിട്ടും. ചെറിയ ചട്ടുകം കൊണ്ട് കുത്തിയിളക്കി അത് വെക്കുവാനുള്ള പാത്രത്തിൽ വച്ച് ചൂട് ആറുമ്പോൾ മൂടി വെയ്ക്കണം. അപ്പത്തിന്റെ അംശം വല്ലതും ചട്ടുകത്തിന്മേൽ പറ്റി യിരിക്കയാണെങ്കിൽ അത് ചെറിയ ചട്ടുകം കൊണ്ട് ചുരണ്ടി തീയിൽ ഇടണം. അതിനു ശേഷം ചട്ടുകം കഴുകണം. കൂടുതൽ മാവുകൊണ്ട് കൂടുതൽ അപ്പം ഉണ്ടാക്കുവാനുണ്ടെങ്കിൽ എല്ലാം ചുട്ടെടുത്തിട്ട് ചട്ടുകം കഴുകിയാൽ മതി.

വി. കുർബ്ബാനയ്ക്ക് നല്ല വീഞ്ഞാണ് (Mass Vine) ഉപയോഗിക്കേണ്ടത്. വീഞ്ഞ് ഇല്ലാതെ വന്നാൽ 40 മുന്തിരിങ്ങ എടുത്തു പൊടിയും കരടും കളഞ്ഞ് രണ്ടു മൂന്നു പ്രാവശ്യം കഴുകി ഒരു സ്ഫടികപാത്രത്തിൽ ഇട്ടു മുന്തിരിങ്ങയുടെ നിരപ്പിനു വെള്ളം ഒഴിച്ച് അടച്ച് ഉറുമ്പ് കയറാതെ അല മാരയിൽ വയ്ക്കണം. പിറ്റേദിവസം എടുത്ത് പിഴിഞ്ഞ് ഊറ്റി വൃത്തി യായ കുപ്പിയിലെടുത്ത് സൂക്ഷിക്കണം. കുഴച്ചുവെക്കുമ്പോഴും അപ്പം ചുട്ടെടുക്കുമ്പോഴും ലൗകീകങ്ങളോ അഭക്തിജനകങ്ങളോ ആയ സംസാരം ഉണ്ടാകാതിരിപ്പാൻ കരുതണം. കർതൃപ്രാർത്ഥനയും, ഏതോ നോലഹമൊദ്ഹായെ.....കർത്താവരുളിച്ചെയ്തു ഞാൻ ജീവന്റെ അപ്പം.... എന്ന പാട്ടും ധ്യാനപൂർവ്വം നടത്തിവേണം ഇതൊക്കെ ചെയ്യാൻ. നമ്മുടെ കർത്താവ് പുളിപ്പുള്ള അപ്പം ഉപയോഗിച്ച് വി. കുർബ്ബാന സ്ഥാപിച്ചതു കൊണ്ട് സഭയും അന്നുമുതൽ ഇന്നുവരെയും പുളിപ്പുള്ള അപ്പം ഉപ യോഗിക്കുന്നു. പുളിപ്പ് അടുത്ത വി. കുർബ്ബാനയ്ക്കായി മാറ്റി വെക്കു ന്നതു മൂലം അപ്പസ്തോലകാലം മുതൽ അണിമുറിയാതെയുള്ള പിൻതു ടർച്ച ഉറപ്പാക്കപ്പെടുന്നു. നമ്മുടെ കർത്താവിന്റെ വി. കുർബ്ബാനസ്ഥാപന ത്തിനായി ഉണ്ടാക്കിയ അപ്പം തയ്യാർ ചെയ്യും മുമ്പേ പിന്നീടുള്ള വി. കുർബ്ബാനയ്ക്കായി പുളിപ്പ് ശ്ലീഹന്മാർ മാറ്റിവെച്ചുവെന്നും ശ്ലീഹന്മാരുടെ പഠിപ്പിക്കുലുകളോടൊപ്പം പുളിപ്പിന്റെ അംശവും എല്ലായിടത്തും എത്തി ച്ചേർന്നുവെന്നും സഭാ പിതാക്കന്മാർ പഠിപ്പിക്കുന്നു. വീഞ്ഞ് കുപ്പി ദൈവാ ലയത്തിലേക്ക് കൊണ്ട് വരുമ്പോൾ കുപ്പി കടലാസ്സിൽ പൊതിഞ്ഞ് മാത്രമേ കൊണ്ടുവരാവൂ (തുറന്നപടി കൊണ്ടു നടക്കരുത്). അപ്പവീഞ്ഞു കൾ വി. ത്രോണോസിൽ എത്തിക്കുന്നതും പരസ്യമായിട്ടാകരുത്.

# 3

# വി. കുർബ്ബാനയുടെ പരസ്യശുശ്രൂഷ

വി. കൂർബ്ബാന പരസ്യമായി ആരംഭിച്ച് കഴിഞ്ഞാൽ ധൂപക്കുറ്റി വാഴ്വ് കഴിയുന്നതുവരെ മാത്രമേ സ്ഥാനാർത്ഥികൾക്ക് ദൈവാലയത്തിനുള്ളിൽ നിൽക്കാൻ അനുവാദമുള്ളൂ. (സത്യവിശ്വാസത്തിൽ തത്പരരെങ്കിലും വി. മാമാദീസായിലൂടെ സഭാംഗത്വം കൈവരിച്ചിട്ടില്ലാത്തവരെയാണ് സ്ഥാനാർത്ഥികൾ എന്ന സംജ്ഞയിലൂടെ അർത്ഥമാക്കുന്നത്) അതായത് ലോകരക്ഷകനായ യേശുതമ്പുരാന്റെ തിരു അവതാരത്തിലും രക്ഷണ്യപ്രവർത്തികളുടെ പരസ്യശുശ്രൂഷയിലും വിശ്വസിച്ച് വിശ്വാസം ഏറ്റു പറഞ്ഞിട്ടുള്ളവർക്ക് മാത്രമേ വിശ്വാസികൾക്കായുള്ള വി. കൂർബ്ബാന എന്ന പേരിലറിയപ്പെടുന്നതും വിശ്വാസപ്രമാണ പ്രഖ്യാപനത്തിന് ശേഷമുള്ളതുമായ വി. കൂർബ്ബാനയുടെ ഭാഗത്ത് സംബന്ധിക്കുവാൻ സഭ അനുവദിക്കുന്നുള്ളൂ. അതുകൊണ്ടാണ് ധൂപക്കുറ്റി കൈകാര്യം ചെയ്യുന്ന ശുശ്രൂഷകൻ, വിശ്വാസികൾ വിശ്വാസപ്രമാണം ഏറ്റ് ചൊല്ലുന്ന അവസരത്തിൽ ജനസമൂഹത്തിന് ധൂപം വീശി കടന്ന് ചെല്ലുന്നതും ദൈവാലയത്തിന്റെ ഏറ്റവും പടിഞ്ഞാറേ അറ്റം വരെ പോയി മടങ്ങുന്നതും ധൂപം വീശുമ്പോൾ ഓരോ വിശ്വാസിയും സത്യവിശ്വാസിയെന്ന് ബോധ്യപ്പെടുത്താനും ധൂപകലശത്തിൽ നിന്നുമുയരുന്ന സുഗന്ധധൂപം ദൈവീക കരുണയുടേയും അനുഗ്രഹത്തിന്റേയും പ്രത്യക്ഷ്യലക്ഷണമായി മാനിച്ചുവണങ്ങുന്നതും കുരിശ് വരയ്ക്കുന്നതും. ആദ്യകാലങ്ങളിൽ വണങ്ങി കുരിശ് വരയ്ക്കാത്തവരെ ദൈവാലയത്തിന് പുറത്താക്കുന്ന ചുമതലയും ശുശ്രൂഷകനായിരുന്നു. വി. കൂർബ്ബാന പരസ്യമായി ആരംഭിക്കുമ്പോൾ ശുശ്രൂഷകൻ ധൂപക്കുറ്റിയിൽ കുന്തിരിക്കമിടുവിച്ച് ധൂപക്കുറ്റി കാർമ്മികനെ ഏൽപ്പിക്കുന്നു. കാർമ്മികനെ കൂടാതെ വേറൊരു വൈദികൻ കൂടി മദ്ബഹായിലുണ്ടെങ്കിൽ അദ്ദേഹമായിരിക്കും കുന്തിരിക്കമിടുന്നത്. ഒരു വൈദികൻ കാർമ്മികനായിരിക്കെ ഒരു മേല്പട്ടക്കാരൻ സന്നിഹിതനായിട്ടുണ്ടെങ്കിൽ കാർമ്മികൻ ധൂപക്കുറ്റിയുമായി മേല്പട്ടക്കാരനിൽ നിന്നും കുന്തിരിക്ക സമർപ്പണം സ്വീകരിക്കുന്നു. (വേണ്ടി വന്നാൽ ശുശ്രൂഷക്കാരൻ കുന്തിരിക്ക പാത്രം മേല്പട്ടക്കാരന്റെ സൗകര്യ പൂർവ്വം പിടിച്ചു കൊടുക്കേണ്ടതാണ്). കാർമ്മികൻ വൈദികനെങ്കിൽ പ്രധാന ശുശ്രൂഷകൻ (ധൂപക്കുറ്റി കൈകാര്യം ചെയ്യുന്ന ശുശ്രൂഷകനെയാണ് ഈ ഗ്രന്ഥത്തിൽ പ്രധാന ശുശ്രൂഷകൻ എന്ന് സംബോധന ചെയ്തിട്ടുള്ളത്). കത്തിച്ച മെഴുകുതിരി ഇരു കൈകളും കൊണ്ട് ഉയർത്തി പിടിച്ച് കാർമ്മികന്റെ

മുന്നിലായി നീങ്ങുന്നു. (കഴിയുമെങ്കിൽ കാർമ്മികന് അഭിമുഖമായി നില കൊണ്ട് പിന്നിലേക്ക് നടക്കേണ്ടതാണ്). കാർമ്മികൻ മേല്പട്ടക്കാരനെ ങ്കിൽ പ്രധാന ശുശ്രൂഷകന്റെ വലതു കൈയ്യിൽ മേല്പ്പട്ടക്കാരന്റെ അംശ വടിയും ഇടതുകൈയ്യിൽ കത്തിച്ച മെഴുകുതിരിയും ഉയർത്തിപ്പിടിക്കേ ണ്ടതാണ്. വി. ത്രോണോസിന് വലം വയ്ക്കാൻ തുടങ്ങുമ്പോൾ തന്നെ (കാർമ്മികൻ " മറിയം ദീലോത്തോക്..... " ആലപിക്കുവാൻ തുടങ്ങു മ്പോൾ) വി. മദ്ബഹാ മറച്ചിരുന്ന തിരശ്ശീല നീക്കിയിരിക്കണം. മറുവ ഹ്സാകൾ എടുക്കുന്ന ശുശ്രൂഷകർ മറുവഹ്സാകളുടെ തലഭാഗം കാർമ്മികന്റെ തലയ്ക്ക് മീതേ മാലാഖമാരുടെ ദിവ്യസാന്നിദ്ധ്യം വിളിച്ച റിയിക്കും വിധം ഉയർത്തിപ്പിടിച്ച് കിലുക്കേണ്ടതാണ്. ചെറിയ മണികളും വലിയ മണിയും ഈ സമയത്ത് അടിക്കേണ്ടതാണ്. നമ്മുടെ കർത്താ വിന്റെ തിരു അവതാര സമയത്ത് മാലാഖമാരും ആട്ടിടയന്മാരും ആഹ്ലാ ദഭരിതരായി എത്തിയതിനെ അനുസ്മരിപ്പിക്കുന്നതാണ് ആ സമയത്തെ വലംവയ്ക്കൽ. വി. ത്രോണോസിന് വലം വയ്ക്കുമ്പോൾ പ്രധാന ശുശ്രൂ ഷകനും മറുവഹസുകൾ വഹിക്കുന്ന ശുശ്രൂഷകരും കാർമ്മികൻ ചെയ്യുമ്പോലെ വി. ത്രോണോസിന്റെ കോണുകളിൽ ചുംബിക്കേണ്ടതി ല്ല. പിന്നയോ കുരിശ് വരച്ച് വണങ്ങിയാൽ മാത്രം മതിയാകും. വി. ത്രോണോസിന്റെ മുന്നിലൂടെ മറുവശത്തേക്ക് നീങ്ങുമ്പോൾ വി. ത്രോണോസിന്റെ മദ്ധ്യത്തിലേക്ക് ആദരപൂർവ്വം സൂക്ഷിച്ച് നോക്കി വണ ങ്ങേണ്ടതാണ്. പ്രധാന ശുശ്രൂഷകൻ തെക്ക് വശത്തേക്ക് എത്തിക്ക ഴിഞ്ഞ് അവിടെ നിന്നാൽ മാത്രം മതി. കാർമ്മികൻ ധൂപം വീശൽ പൂർത്തി യാക്കി വി. ത്രോണോസിന്റെ മുന്നിലെത്തുമ്പോൾ പ്രധാന ശുശ്രൂഷ കൻ കാർമ്മികന്റെ കൈമുത്തി ധൂപക്കുറ്റി ഏറ്റുവാങ്ങുന്നു. ഉടനെ തന്നെ തന്റെ സ്ഥാനത്തെത്തി ധൂപം വീശൽ തുടങ്ങുന്നു. കാർമ്മികൻ ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന് ആരംഭിക്കുമ്പോൾ പ്രധാന ശുശ്രൂഷകൻ കാർമ്മികന്റെ പിന്നാലായി മദ്ബഹായുടെ വടക്ക് വശത്തേക്ക് മാറി നിന്നു വേണം ധൂപം വീശുവാൻ. വി. കുർബ്ബാനയിൽ മിക്കപ്പോഴും പ്രധാന ശുശ്രൂഷകൻ നിലകൊള്ളേണ്ടത് ഈ സ്ഥാനത്ത് തന്നെയാണ്. തദവ സരത്തിൽ ഇടതുകൈയിൽ പിടിച്ചിരിക്കുന്ന കത്തിച്ച മെഴുകുതിരി തലയ്ക്ക് മീതേ ഉയർത്തി പിടിക്കേണ്ടതാണ്. സ്തുതിത്രയത്തിന്റെ അവ സാനത്തിൽ ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളോടു കരുണ ചെയ്യണമേ. എന്ന് ചെല്ലുമ്പോൾ കൈമണികളും മറുവഹ്സകളും കിലു ക്കേണ്ടതാണ്. ശുശ്രൂഷകരിൽ ഒരാൾ വി. ത്രോണോസിലും കാർമ്മി കന്റെ കാപ്പയിലും ചുംബിച്ച് (കാർമ്മികൻ മേല്പട്ടകാരനെങ്കിൽ അദ്ദേ ഹത്തിന്റെ കൈ/സ്ലീബാ മുത്തിയിരിക്കണം). ഭൂവിലശേഷം എന്ന ഗാനം അവസാനിക്കുമ്പോൾ വി. മദ്ബഹായുടെ വടക്ക് വശത്തെ നടയിൽ ഇറങ്ങി നിന്ന് സ്വജനത്തോടുള്ള സുവിശേഷം അനുസ്മരിപ്പിക്കുമാറ്

അപ്പോസ്തോലപ്രവൃത്തികളിൽ നിന്നോ പൊതു ലേഖനങ്ങളിൽ നിന്നോ "പ. ശ്ലീഹന്മാരുടെ നടപ്പുകളുടെ പുസ്തകത്തിൽ നിന്നും/പ........... ശ്ലീഹാ പൊതുവിനെഴുതിയ ലേഖനത്തിൽ നിന്നും ഹാബീബായ് ബാറെക്മോർ "എന്ന് പറഞ്ഞ് വി. വേദപുസ്തകത്തിൽ ചുംബിച്ച് അതത് ദിവസത്തെ നിശ്ചിത വേദ ഭാഗം വായിക്കുകയും തീർന്നതിന് ശേഷം ഹാബീബായ് ബാറെക്മോർ എന്ന് പറഞ്ഞ് വി. വേദപുസ്തകത്തിൽ മുത്തി വായന അവസാനിപ്പിക്കുകയും ചെയ്യുന്നു. (വേദഭാഗത്ത് ഇല്ലായെങ്കിൽ ഹാബീബായ് എന്നതിനു മുമ്പ് ആമീൻ എന്നു പറയേണ്ട ആവശ്യം ഇല്ല). തുടർന്ന് പൗലൂസ് ശ്ലീഹാ........എന്ന ഗാനാലാപനത്തിനു ശേഷം മറ്റൊരു ശുശ്രൂഷകൻ വടക്കു വശത്ത് ലേഖനം വായിച്ചയാൾ ചെയ്തതുപോലെ വി. മദ്ബഹായുടെ തെക്കുവശത്തെ നടയിലിറങ്ങി നിന്ന് പുറജാതികളോടുള്ള സുവിശേഷം അനുസ്മരിപ്പിക്കുമാറ് "പ. പൗലൂസ് ശ്ലീഹാ.....ർക്ക് എഴുതിയ ഒന്നാം/രണ്ടാം ലേഖനത്തിൽ നിന്നും ആഹായ് ബാറെക്മോർ " എന്ന് പറഞ്ഞ് വി. വേദപുസ്തകത്തിൽ നിന്നും നിശ്ചിത വേദഭാഗം വായിച്ച് ആഹായ് ബാറെക്മോർ എന്ന് പറഞ്ഞ് അവസാനിപ്പിക്കുകയും വേദപുസ്തകത്തിൽ മുത്തുകയും വേണം. ഇരു ലേഖനങ്ങളുടേയും വായനാ സമയങ്ങളിൽ പ്രധാന ശുശ്രൂഷകൻ കൈയ്യിലുള്ള കത്തിച്ച മെഴുകുതിരി വായിക്കപ്പെടുന്ന വി. വേദപുസ്തകത്തോട് എത്രയും അടുപ്പിച്ച് പിടിക്കാമോ അത്രയും ചേർത്ത് പിടിക്കുകയും വി. വേദപുസ്തകത്തിന് ധൂപം വീശുകയും വേണം.

സ്വജാതികളോടുള്ള സുവിശേഷത്തോടും വിജാതികളോടുള്ള സുവിശേഷത്തോടുമുള്ള സമദൂരം പാലിക്കുവാൻ എന്നവിധം (തെക്ക് വശത്തെ വായന നടക്കുമ്പോൾ തന്നെ) വി. ഏവൻഗേലിയോൻ മേശ (പീഠം) വി. മദ്ബഹായുടെ പടിഞ്ഞാറേ അറ്റത്ത് ഒത്ത നടുക്ക് വയ്ക്കുന്നു. സർവ്വജാതികളോടുമുള്ള സുവിശേഷ ഘോഷണത്തെ അനുസ്മരിപ്പിക്കുമാറ് കാർമ്മികൻ വി. ഏവൻഗേലിയോൻ വായനയ്ക്കായി പടിഞ്ഞാറോട്ട് തിരിയുമ്പോൾ പ്രധാന ശുശ്രൂഷകൻ ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് വി. ഏവൻഗേലിയോന് നേരെ ധൂപം വീശി പുറകോട്ട് നടക്കേണ്ടതുമാണ്. വി. മദ്ബഹായുടെ നടയിൽകൊണ്ട് വേണം "നാം അടക്കത്തോടും ഭയത്തോടും....."എന്നിത്യാദി ഉത്ബോധനം ഉരുവിടുവാൻ. കാർമ്മികൻ പടിഞ്ഞാറോട്ട് നീങ്ങുമ്പോൾ രണ്ട് ശുശ്രൂഷകർ (സീനിയർ ആയിട്ടുള്ള രണ്ട് പേർ) കത്തിച്ച മെഴുകുതിരികൾ എടുത്ത് കാർമ്മികന്റെ ഇരുവശങ്ങളിലുമായി നടക്കുകയും കാർമ്മികൻ ഏവൻഗേലിയോൻ പീഠത്തിന് മുമ്പായി നിലകൊള്ളുമ്പോൾ വി. ഏവൻഗേലിയോന്റെ ഇരുവശങ്ങളിലും മുഖാമുഖമായി (വി. ഏവൻഗേലിയോനെ വീക്ഷിച്ച്) നില്ക്കേണ്ടതുമാണ് (മറ്റ് വൈദികരോ വൈദികഗണത്തിൽ പെടുന്ന മറ്റുള്ളവരോ ഉള്ള പക്ഷം

സാധാരണയായി അവരായിരിക്കും മെഴുകുതിരികൾ പിടിക്കേണ്ടത്). വി. മദ്ബഹായിലുള്ള മറ്റ് ശുശ്രൂഷകർ ഇരുവശങ്ങളിലുമായി ഓരോ വരിയായി നിന്ന് വി. ഏവൻഗേലിയോൻ വായനയിൽ ശ്രദ്ധിക്കേണ്ടതാണ് (വി. ഏവൻഗേലിയോൻ വായിക്കുന്നത് മേല്പട്ടക്കാരനാണെങ്കിൽ ഒരാൾ അദ്ദേഹത്തിന്റെ അംശവടിയുമായി മേല്പട്ടക്കാരന്റെ പിന്നിൽ ഉയർത്തിപ്പിടിച്ച് നിൽക്കണം). അതോടൊപ്പം മറുവഹ്സാ വഹിച്ചുകൊണ്ടുള്ള ശുശ്രൂഷക്കാർ കാർമ്മികന്റെ പിറകിലായി നിന്ന് സമയാസമയങ്ങളിൽ മറുവഹ്സാ കിലുക്കേണ്ടതാണ്. വായന തീരുന്നതുവരെ മറുവഹ്സ ഏന്തുന്നവരും കാർമ്മികനോടൊപ്പം വായനയിൽ ശ്രദ്ധിച്ച് നിൽക്കേണ്ടതാണ്. വി. ഏവൻഗേലിയോൻ വായനയ്ക്ക് മുമ്പായി കാർമ്മികൻ നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ എന്ന് തുടങ്ങിയ ആശംസകൾ കൈമാറുമ്പോൾ വിശ്വാസികൾ യുക്തമായ മറുപടി പറയുന്നതാണ്. തദവസരങ്ങളിൽ മണി, മറുവഹ്സാകൾ എന്നിവ കിലുക്കേണ്ടതാണ്. വി. ഏവൻഗേലിയോൻ വായനയ്ക്ക് ശേഷം കാർമ്മികനും ഇരുവശങ്ങളിലും മെഴുകുതിരികൾ ഏന്തിയവരും, അവർക്ക് പിന്നിലായി മറുവഹ്സാ ഏന്തിയവരും ത്രോണോസിനെ സമീപിക്കുമ്പോൾ മെഴുകുതിരികൾ കെടുത്തി ത്രോണോസിലും മറുവഹ്സാകൾ യഥാസ്ഥാനങ്ങളിലും വച്ചിട്ട് ശുശ്രൂഷകർ ത്രോണോസ് ചുംബിച്ച് തത്സ്ഥാനങ്ങളിലേക്ക് നീങ്ങുന്നു. പ്രധാന ശുശ്രൂഷകൻ ആരാധനയിൽ തനിക്കുള്ള സ്ഥാനത്തേക്ക് മാറിനിൽക്കുകയും ധൂപം വീശുകയും ചെയ്യുന്നു. കാർമ്മികന്റെ പ്രുമിയോൻ വായനയ്ക്കുശേഷം ഇടവായനയ്ക്കായി നിയോഗിക്കപ്പെട്ടിട്ടുള്ള ശുശ്രൂഷകൻ ബാറെക്മോർ അനുഗ്രഹിക്കുന്നവനായ..." ഇത്യാദി ഉത്ബോധനം നടത്തുമ്പോൾ കാർമ്മികനോ മറ്റ് വൈദികർ ഉണ്ടെങ്കിൽ അവരിൽ സീനിയറായ വൈദികനോ ആയിരിക്കും ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുന്നത്. കാർമ്മികൻ വൈദികനായിരുന്നാലും റമ്പാനായിരുന്നാലും കോർ- എപ്പിസ്ക്കോപ്പാ ആയിരുന്നാലും അനുഗ്രഹിക്കുന്നവനായ... ഇത്യാദി തുടങ്ങുന്ന ഉത്ബോധനത്തിൽ ബഹു: ആചാര്യന്റെ കൈകളാൽ കുന്തിരിക്കം വയ്ക്കപ്പെടുന്നു എന്ന് പറഞ്ഞാൽ മതി. മേല്പട്ടക്കാരനാണ് കുന്തിരിക്കമിടുന്നതെങ്കിൽ ഈ വന്ദ്യപിതാവിന്റെ കൈകളാൽ... എന്ന് മാറ്റി പറയണം. പ്രധാന ശുശ്രൂഷകൻ ക്രമപ്രകാരം ധൂപം വീശുന്നു. ഒരു മേല്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ വി. ത്രോണോസിൽ വയ്ക്കപ്പെട്ടിരിക്കുന്ന ദിവ്യരഹസ്യങ്ങൾക്ക് കാർമ്മികന്റെ തെക്കും വടക്കും വശങ്ങളിൽ നിന്ന് മൂന്ന് പ്രാവശ്യം വീതം വീശി വി. ത്രോണോസിൽ ചുംബിച്ച് വീണ്ടും മൂന്ന് പ്രാവശ്യം വീതം വീശി വണങ്ങുന്നു. വടക്കുവശത്ത് നിന്ന് വീശുമ്പോൾ ഉടനേ കാർമ്മികനും വി. ഏവൻഗേലിയോൻ പീഠത്തിനും മൂന്ന് പ്രാവശ്യം വീശിയിട്ട് മേല്പട്ടക്കാരന്റെ സന്നിധിയിലെത്തി മൂന്നു വീശി സ്ലീബാ മുത്തി വീണ്ടും മൂന്നു

പ്രാവശ്യം വീശി വണങ്ങിയിട്ട് വേണം വി. മദ്ബഹായിലുള്ള മറ്റുള്ള വർക്ക് മുറയനുസരിച്ച് വീശുവാനും പിന്നീട് ഹൈക്കലായിലേക്ക് വീശു വാനും. വി. മദ്ബഹായുടെ പടിഞ്ഞാറേ അറ്റത്തെ ഒത്ത നടുവിൽ നിന്ന് വേണം പിന്നീട് ധൂപം വീശൽ ക്രമം പൂർത്തിയാക്കുവാൻ. ധൂപം വീശി ക്കഴിയുമ്പോൾ തന്റെ സ്ഥാനത്ത് നിന്ന് കൊണ്ട് വി. സ്വർഗ്ഗീയസിംഹാ സനമായ വി. ത്രോണോസിനെ നോക്കി മൂന്ന് പ്രാവശ്യം കൂടി വീശി യിട്ട് വേണം ധൂപം വീശൽ തുടരുവാൻ.

കാർമ്മികന്റെ ഹൂസോയോ-സെദറാ വായനകൾക്ക് ശേഷം സംബ ന്ധികൾ ആമ്മീൻ, കർത്താവ് അവിടുത്തെ ശുശ്രൂഷ കൈകൊള്ളുകയും അവിടുത്തെ പ്രാർത്ഥനകളാൽ.... എന്ന പ്രതിവാക്യം പറയുകയും ചെയ്ത ശേഷം നമ്മുടെ കർത്താവിന്റെ രക്ഷാകരമായ വി.മാമോദീ സായെ അനുസ്മരിപ്പിക്കുന്ന ധൂപക്കുറ്റി വാഴ്ത്തലിന്റെ ക്രമം നടത്ത പ്പെടുന്നു.

പ്രധാന ശുശ്രൂഷകൻ കുന്തിരിക്കപ്പാത്രവുമായി വി. ത്രോണോസിന്റെ ഒത്ത മദ്ധ്യത്തിൽ ധൂപക്കുറ്റി വരത്തക്കവിധം കാർമ്മികന് അഭിമുഖമായി നിലകൊള്ളണം. ശുശ്രൂഷകന്റെ ഇടത്കരം നെഞ്ചോട് ചേർത്തും വല ത്കരത്തിലെ ചെറുവിരലും അതോട് ചേർന്നുള്ള മോതിരവിരലും മട ക്കിപ്പിടിച്ച് ശേഷമുള്ള മൂന്ന് വിരലുകൾ കൊണ്ടാണ് ധൂപക്കുറ്റി വാഴ്ത്താ നായി പിടിച്ച് കൊടുക്കേണ്ടത്. കാർമ്മികന് സൗകര്യമായി കൈയു യർത്തി വാഴ്ത്തുവാൻ സാധിക്കുന്ന ഉയരത്തിലായിരിക്കണം ധൂപക്കുറ്റി പിടിക്കേണ്ടത്. ധൂപക്കുറ്റി നിശ്ചലമായി ഭയഭക്തിയോടെ കൈകാര്യം ചെയ്തിരിക്കണം. പിതാവാം ദൈവത്തിന്റെ തിരുനാമത്തിൽ ഒരു ചങ്ങ ലയും, പുത്രൻതമ്പുരാന്റെ ദൈവത്വവും മനുഷ്യത്വവും വെളിപ്പെടുത്തു മാറ് രണ്ട് ചങ്ങലകളും കൂടി ആദ്യ ചങ്ങലയോട് ചേർത്തും പരിശുദ്ധാ ത്മാവിന്റെ തിരുനാമത്തിൽ ശേഷിക്കുന്ന ചങ്ങലയും മറ്റ് മൂന്നിനോട് ചേർത്തും വാഴ്ത്തിക്കഴിയുമ്പോൾ ധൂപക്കുറ്റി കാർമ്മികന് കൈമാറണം. ധൂപക്കുറ്റിവാഴ്വിന്റെ സമയത്ത് ധൂപക്കുറ്റി നമ്മുടെ കർത്താവിന്റെ സ്ഥാനവും കാർമ്മികൻ വി. യോഹന്നാൻ മാംദാനയുടെ സ്ഥാനവുമാണ് അലങ്കരിക്കുന്നത്. പ. ത്രിത്വത്തിലെ മൂന്ന് ആളത്വങ്ങളെയും ഒരുമിച്ച് ദർശിക്കാനാവുന്ന മറ്റൊരു അവസരവും ആരാധനയിലോ, വി. വേദപു സ്തകത്തിലോ ഇല്ലാത്തതിനാൽ ഇത് അതിപ്രാധാന്യമേറിയ ഒരു അവ സ്സരമാണ്. കാർമ്മികൻ വി. ത്രോണോസ്സിനും മറ്റും ധൂപം വീശി വി. മദ്ബഹായുടെ പടിഞ്ഞാറ് വശത്തു നിന്ന് വിശ്വാസി സമൂഹത്തേയും ധൂപാർപ്പണം മുഖാന്തിരം അനുഗ്രഹിച്ച് ദൈവീകകൃപ വാരിച്ചൊരിയു മ്പോൾ വി. മദ്ബഹായിലുള്ളവർ മുഖാമുഖമായി നിൽക്കുകയും കുരിശ് വരച്ച് ദൈവീക കരുണയും കൃപയും സ്വന്തമാക്കുകയും ചെയ്യണം.

കാർമ്മികൻ ധൂപം വീശുമ്പോൾ പ്രധാന ശുശ്രൂഷകൻ വലതുവശത്ത് നിൽക്കുന്ന ശുശ്രൂഷകരുടെ മുമ്പിലായി നിന്നാൽ മതിയാവും. ഇടവായന നടത്തുന്ന ശുശ്രൂഷകൻ ബാറെക്മോർ ദിവ്യജ്ഞാനം ശ്രദ്ധിച്ചു കൊണ്ട്...എന്ന ഉത്ബോധനം നടത്തുമ്പോൾ ബഹു: ആചാര്യന്റെ പ്രാർത്ഥന എന്നും കൂടുതൽ വൈദികരുണ്ടെങ്കിൽ ബഹു: ആചാര്യന്മാരുടെ പ്രാർത്ഥന എന്നും മേല്പട്ടക്കാരനുണ്ടെങ്കിൽ ഈ വന്ദ്യപിതാവിന്റെ പ്രാർത്ഥന എന്നും മാറ്റി ചൊല്ലേണ്ടതാണ്. ഇതേ തുടർന്ന് ആരാധനയിൽ സംബന്ധിക്കുന്നവർ ഒന്നായി വിശ്വാസപ്രമാണം ചൊല്ലുന്നു. പ്രധാന ശുശ്രൂഷകൻ കാർമ്മികനിൽ നിന്നും ധൂപക്കുറ്റി ഏറ്റുവാങ്ങി കഴിയുമ്പോൾ മറ്റൊരു ശുശ്രൂഷകൻ കാർമ്മികന്റെ കൈവിരലുകളിലേക്ക് വെള്ളം ഒഴിച്ച് കൊടുക്കുകയും കൈ തുടയ്ക്കുവാൻ തൂവാല നീട്ടി കൊടുക്കുകയും വേണം. വിശ്വാസികൾക്കായുള്ള വി. കുർബ്ബാന ആരംഭിക്കും മുമ്പ് കാർമ്മികൻ തന്റെ വിരൽ തുമ്പുകളിൽ കാണപ്പെടാൻ സാധ്യതയുള്ള പൊടിപടലത്തെപോലും കഴുകി വൃത്തി നേടി ആരാധനയ്ക്ക് തയ്യാറെടുക്കുന്നുവെന്ന് വിശ്വാസികളെ ബോധ്യപ്പെടുത്താനാണ് പരസ്യമായി ഇങ്ങനെ ചെയ്യുന്നത്. പ്രധാന ശുശ്രൂഷകൻ വി. മദ്ബഹായിൽ ക്രമപ്രകാരം ധൂപം വീശി വി. മദ്ബഹായുടെ നടയിലിറങ്ങി നിന്ന് കാർമ്മികൻ ശുബ്ക്കോനോ ചോദിപ്പാൻ എത്തുന്നതിനായി കാത്ത് നിൽക്കണം. അതിന് ശേഷം അഴിക്കകത്തേക്കും വിശേഷിച്ച് നമസ്ക്കാര മേശയിലേക്കും വീശി ഹൈക്കലായിലേക്ക് നീങ്ങണം. വി.മാമോദീസാ തൊട്ടി അഴിക്കകത്തോ ഹൈക്കലായിലോ ആണെങ്കിൽ അതിന് നേരെയും മൂന്ന് പ്രാവശ്യം ധൂപം വീശിയിരിക്കണം. നമസ്ക്കാരമേശയ്ക്ക് മുന്നിൽ നിന്നുകൊണ്ട് പുരുഷന്മാരുടേയും സ്ത്രീകളുടേയും ഇടയിൽ ഒഴിച്ചിട്ടിരിക്കുന്ന സ്ഥലത്തേക്ക് നോക്കി സകല വാങ്ങിപ്പോയവരേയും മനസ്സിൽ കണ്ട് ധൂപം വീശണം. പുരുഷന്മാരെയും സ്ത്രീകളേയും നോക്കി മാറി മാറി വീശണം. അവർ കുരിശ് വരച്ച് കാണിക്കുമ്പോൾ ആയതിനെ മാനിക്കുന്നത് വെളിപ്പെടുത്തുന്ന വിധം തല വണങ്ങുകയും വേണം. ധൂപം വീശി പള്ളിയുടെ പടിഞ്ഞാറെ അറ്റത്ത് ചെല്ലുമ്പോൾ സകല വാങ്ങിപ്പോയവരേയും ബഹുമാനിച്ച് പടിഞ്ഞാറു വശത്ത് കുരിശ് സ്ഥാപിച്ചിട്ടുണ്ടെങ്കിൽ അതിന് നേരെയും ഇല്ലെങ്കിൽ കുരിശ് മനസ്സിൽ ദർശിച്ചും മൂന്ന് പ്രാവശ്യം ധൂപം വീശി വി.മദ്ബഹായുടെ നടയിലേക്ക് വേഗം നടന്നടുക്കണം.

## വിശ്വാസികളുടെ വി. കുർബ്ബാന

### വിശ്വാസപ്രമാണവും ദൈവീക സമാധാനവും

കാർമ്മികന്റെ മദ്ധ്യസ്ഥപ്രാർത്ഥനകൾ തീരുന്നതിനു മുമ്പായി വിശ്വാ

സപ്രമാണം ചോല്ലിക്കഴിഞ്ഞിട്ടുണ്ടെങ്കിൽ ക്വയർ ഉള്ള പള്ളികളിൽ അവർ മാത്രമായോ അല്ലാത്തിടത്ത് ശുശ്രൂഷകർ മാത്രമായോ യാചിക്കേണ്ടൂം.... എന്ന ഗാനം ആലപിക്കണം. ഇന്ന് മിക്ക ദൈവാലയങ്ങളിലും വിശ്വാസികളും കൂടി ചേർന്നാണ് ആ ഗാനം ആലപിക്കുന്നത്. ഗാനം ആലപിക്കപ്പെടുമ്പോൾ വിശ്വാസികൾ ധ്യാനനിരതനായിരിക്കാനുള്ള സന്ദേശമാണ് ഗാനത്തിന്റെ ഉള്ളടക്കം. വിശ്വാസികൾ ധ്യാനിച്ച് സമൃദ്ധമായ പരിശുദ്ധാത്മദാനം. വി. ബലിയിൽ ഉണ്ടാകണമേ എന്ന് പ്രാർത്ഥിക്കുന്നതിനോടൊപ്പം അവരവരുടെ സ്വകാര്യ ആവശ്യങ്ങളെ ദൈവസന്നിധിയിൽ പകരുവാനുള്ള അവസരവുമാണിത്. കാർമ്മികൻ മദ്ധ്യസ്ഥപ്രാർത്ഥനകൾ അവസാനിപ്പിച്ച് എഴുന്നേറ്റ് ദർഗ്ഗായിലേക്ക് കയറിനിൽക്കുമ്പോൾ പ്രധാന ശുശ്രൂഷകൻ സ്തൗമെൻ കാലോസ് എന്ന് ഉച്ചത്തിൽ അട്ടഹസിക്കുകയും ഉടനടി കുറിയേലായിസോൻ എന്ന് ജനങ്ങൽ ഉച്ചത്തിൽ അപേക്ഷിക്കുകയും ചെയ്യണം. തദവസരത്തിൽ പ്രധാന ശുശ്രൂഷകൻ ധൂപക്കുറ്റിയുടെ നാല് ചങ്ങലകളും ഒരുമിച്ച് ഇരുകൈകളിലാക്കി, വിശ്വാസികളെ ഒരേ വിശ്വാസത്തിന്റെ ഐക്യതയിൽ കണ്ടെത്തിയതായി കാർമ്മികന് അറിവ് കൊടുക്കുന്നതിന്റെ പ്രത്യക്ഷ്യതെളിവായി ഇരുകൈകളും കൊണ്ട് ചങ്ങലകളിൽ മുറുകെ പിടിച്ചിരിക്കണം. (വിരലുകൾ തുറന്ന് പിടിക്കരുത്). തത്സമയം കാർമ്മികന്റെ വലത് വശത്തും എന്നാൽ തൊട്ട് പിന്നിലുമായി വേണം പ്രധാന ശുശ്രൂഷകൻ നിലകൊള്ളുവാൻ. കാർമ്മികൻ നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ എന്ന് ആശംസിക്കുവാൻ പടിഞ്ഞാറോട്ട് തിരിയുമ്പോൾ കാർമ്മികന് കാണത്തക്കവിധമായിരിക്കണം ധൂപകലശവുമായി നിലകൊള്ളേണ്ടത്. കാർമ്മികൻ ത്രോണോസിൽ മുത്തിക്കഴിയുമ്പോൾ പ്രധാന ശുശ്രൂഷകനും മുത്തണം. ശുശ്രൂഷകന്റെ ഇരുകൈകളിലുമായി ധൂപകലശം പിടിച്ചിരിക്കേ, കാർമ്മികൻ ശുശ്രൂഷകന്റെ ഇരുകരങ്ങൾക്കും ഇടയിൽ നിന്നും ചങ്ങലകൾ കൂട്ടിയെടുത്ത് ആദരപൂർവ്വം മുത്തിക്കഴിയുമ്പോൾ ശുശ്രൂഷകന്റെ ഇരുകരങ്ങളും തുറന്ന് ചേർത്ത് പിടിച്ച് ചങ്ങലകൾ ഏറ്റുവാങ്ങേണ്ടതാണ്. വി. ത്രോണോസിൽ ചുംബിച്ച ശേഷം കാർമ്മികന്റെ കരം മുത്തുന്നതിന് പകരമായി കാർമ്മികൻ ധരിച്ചിരിക്കുന്ന കാപ്പയുടെ അടിഭാഗത്ത് ചുംബിക്കണം. കാർമ്മികന്റെ ഇരുവശത്തും ഇതേ രീതിയിൽ ചെയ്യണം. ഒരു മേല്പട്ടക്കാരൻ കാർമ്മികനായിരുന്നതിനാൽ/സന്നിഹിതനായിരുന്നാൽ അദ്ദേഹം സമാധാനം സ്വീകരിച്ച ശേഷം വി. മദ്ബഹായിലുള്ളവർ എല്ലാവരും മേല്പട്ടക്കാരന്റെ കൈമുത്തുന്നു. കാർമ്മികനെ കൂടാതെ മറ്റ് വൈദികരുണ്ടെങ്കിൽ അവരും കാർമ്മികൻ സമാധാനം സ്വീകരിച്ചതുപോലെ സ്വീകരിക്കും. അങ്ങനെയുള്ളപ്പോൾ പ്രധാന ശുശ്രൂഷകൻ മദ്ബഹായിൽ ആർക്കും സമാധാനം നൽകേണ്ടതില്ല. എല്ലാവരും കാർമ്മികനെ കൂടാതെയുള്ള വൈദീകരുടെ കരം ചുംബിച്ച് സമാധാനം

കൈവരിക്കേണ്ടതാണ്. വി. മദ്ബഹായിൽ മേല്പട്ടക്കാരനോ മറ്റ് വൈദികരോ ഇല്ലാത്തപ്പോൾ വടക്ക് വശത്ത് നിൽക്കുന്ന ശുശ്രൂഷകർക്ക് മൂപ്പ് മുറയനുസരിച്ച് സമാധാനം കൊടുക്കണം. അതിനുശേഷം കാത്ത് നിൽക്കുന്ന പ്രായമുള്ള പുരുഷ വിശ്വാസിക്കും സ്ത്രീവിശ്വാസിനിക്കും കൈകസ്തൂരി നൽകിയ ശേഷമായിരിക്കണം മുൻപന്തിയിൽ നിൽക്കുന്ന കുഞ്ഞുങ്ങൾക്ക് നൽകുവാൻ. തെക്ക് വശത്തുകൂടി മദ്ബഹായിലേക്ക് തിരിച്ചു കയറുന്ന പ്രധാന ശുശ്രൂഷകൻ തെക്ക് വശത്ത് നില്ക്കുന്ന ശുശ്രൂഷകർക്ക് മൂപ്പ് മുറയനുസരിച്ച് കൈകസ്തൂരി നൽകി തന്റെ സ്ഥാനത്ത് തിരിച്ചെത്തി നിന്ന് ധൂപം വീശണം.

കാർമ്മികൻ മേല്പട്ടക്കാരനാണെങ്കിൽ പിതാവാം ദൈവത്തിന്റെ സ്നേഹവും... എന്നിത്യാദി ആശീർവാദങ്ങൾ നടത്തുമ്പോൾ അദ്ദേഹത്തിന്റെ അംശവടി ഒരു ശുശ്രൂഷക്കാരൻ എടുത്തു കൊടുക്കണം. കാർമ്മികൻ വൈദികനായിരുന്നാലും അല്ലെങ്കിലും പ്രധാന ശുശ്രൂഷകൻ ആശീർവാദ സമയത്ത് വടക്ക് വശത്തേയ്ക്ക് നീങ്ങി കാർമ്മികനെ നോക്കി നിൽക്കുകയും ധൂപക്കുറ്റിയുടെ ചങ്ങലകൾ കൂട്ടിപ്പിടിച്ച് കുരിശ് വരയ്ക്കുകയും ചെയ്യണം. ശോശപ്പാ ആഘോഷ സമയത്ത് കൈമണിയും മറുവഹ്സകളും കിലുക്കണം. ഭയത്തോടും വിറയലോടും കൂടി കർത്താവിനെ നമ്മുക്ക് സ്തോത്രം ചെയ്യാം എന്ന് പറഞ്ഞ് തുടങ്ങിയ പ്രാർത്ഥനാ വേളകളിൽ കൈമണിയും മറുവഹ്സാകളും സമയാ സമയങ്ങളിൽ കിലുക്കണം. അതുപോലെ തന്നെ വി. കൂർബ്ബാന സ്ഥാപനത്തിന്റെ അനുസ്മരണ നടത്തുന്ന അവസരത്തിലും കൈമണിയും മറുവഹ്സാകളും കിലുക്കണം. എന്റെ ഒർമ്മയ്ക്കായി ഇപ്രകാരം ചെയ്വീൻ എന്ന കർതൃകല്പന കാർമ്മികൻ അനുസ്മരിക്കുമ്പോൾ സംബന്ധികൾ ഞങ്ങളുടെ കർത്താവേ നിന്റെ മരണത്തെ... എന്നിങ്ങനെ ഗദ്യരൂപത്തിലോ പദ്യരൂപത്തിലോ പ്രതിവാക്യം ചൊല്ലുന്നു. തദവസരത്തിൽ പ്രധാന ശുശ്രൂഷകൻ കാർമ്മികനെ കൊണ്ട് കുന്തിരിക്കം ഇടുവിച്ച് ധൂപം വീശൽ തുടരുന്നു. പരിശുദ്ധാത്മാവിന്റെ ആവാസം ലഭ്യമാകുന്ന അവസരത്തിന്റെ പ്രാധാന്യം ഉൾക്കൊണ്ട് ഭക്തിയോടെ നിന്ന് ധൂപം വീശണം. ഇടവായന വായിക്കുന്ന ശുശ്രൂഷക്കാരൻ ബാറെക്മോർ എന്റെ വാത്സല്യമുള്ളവരേ... എന്ന ഉത്ബോധനം നടത്തുമ്പോഴും പരിശുദ്ധാത്മാവിന്റെ ആവാസം ദിവ്യരഹസ്യങ്ങളിന്മേൽ ഉണ്ടായി അവ നമ്മുടെ രക്ഷകന്റെ തിരുശരീര രക്തങ്ങളായി കൃപയാൽ മാറ്റപ്പെട്ടു എന്ന് കാർമ്മികൻ പ്രഖ്യാപിച്ച് പ്രർത്ഥിക്കുമ്പോഴും കൈമണികളും മറുവഹ്സാകളും കിലുക്കണം. ദിവ്യരഹസ്യങ്ങളിന്മേൽ പരിശുദ്ധാത്മാവിന്റെ ആവാസം ഉറപ്പാക്കി കാർമ്മികൻ പ്രാർത്ഥനകൾ അവസാനിപ്പിക്കുമ്പോൾ പ്രധാന ശുശ്രൂഷകൻ ദിവ്യ രഹസ്യങ്ങളെ ലക്ഷ്യമാക്കി മൂന്നു പ്രാവശ്യം വീശി വണങ്ങി

വി.ത്രോണാസിൽ മുത്തി ധൂപക്കുറ്റി മാറ്റിവയ്ക്കുന്നു. ശുശ്രൂഷകരിൽ ആരെങ്കിലും ധൂപക്കുറ്റിയിൽ ആവശ്യത്തിന് കരിയിട്ട് തീ ഊതി വർദ്ധിപ്പിക്കുന്ന ചുമതല ഏറ്റെടുക്കണം. തൂബ്ദേൻ വായനയിൽ ഒന്നാമത്തെയും ആറാമത്തേയും വായിക്കുന്നത് പ്രധാന ശുശ്രൂഷകരായിരിക്കും. (കൂടുതൽ ശുശ്രൂഷക്കാരുണ്ടെങ്കിൽ ആറാമത്തെ തുബ്ദേൻ മറ്റൊരാളെക്കൊണ്ട് വായിപ്പിക്കുന്നതിനും കുഴപ്പമില്ല) കാർമ്മികൻ മേല്പട്ടക്കാരനാണെങ്കിൽ അദ്ദേഹത്തിന്റെ അംശവടി ഇടത്കൈയ്യിൽ ഉയർത്തിപ്പിടിച്ചാണ് തുബ്ദേൻ വായിക്കേണ്ടത്. ഇതുകൂടാതെ തുബ്ദേൻ വായിക്കുന്ന ശുശ്രൂഷക്കാരന്റെ ഇടതുഭാഗത്ത് കത്തിച്ച മെഴുകുതിരിയുമായി മറ്റൊരു ശുശ്രൂഷകൻ നിൽക്കേണ്ടതാണ്. ഒന്നാം തുബ്ദേനിൽ നമ്മുടെ മേല്പട്ടക്കാരൻ ആബൂൻ മാർ... എന്നുള്ളയിടത്ത് ഇടവക മെത്രാപ്പോലീത്തായുടേയും, സന്നിഹിതനായിരിക്കുന്ന മേല്പട്ടക്കാരന്റെ പേരിന് പകരം ഈ വന്ദ്യപിതാവിനു വേണ്ടിയും എന്ന് ചേർത്ത് പറയേണ്ടതാണ്. ഒരു തുബ്ദേൻ വായിച്ചുതീരുന്ന ശുശ്രൂഷകൻ അടുത്ത വായനയ്ക്കായി ആൾ എത്തുന്നതുവരെ തൽസ്ഥാനത്ത് നിലകൊള്ളേണ്ടതാണ്. ആറാം തുബ്ദേൻ വായന കഴിഞ്ഞ് പ്രധാന ശുശ്രൂഷകൻ കാർമ്മികന്റെ തെക്ക് വശത്തും വടക്കുവശത്തും ത്രോണോസിലും കാർമ്മികന്റെ കാപ്പയിലും ചുംബിച്ച് കഴിഞ്ഞശേഷം വടക്കുവശത്തു നിൽക്കുന്നവരുടെ മൂപ്പുമുറയനുസരിച്ച് കൈകസ്തൂരി കൊടുക്കണം. മേല്പട്ടക്കാരനോ മറ്റ് വൈദികരോ സന്നിഹിതരായിട്ടുണ്ടെങ്കിൽ അവരുടെ കൈമുത്തിയതിനു ശേഷം വേണം മറ്റുള്ളവർക്ക് കൈകസ്തൂരി കൊടുക്കുവാൻ. മറ്റ് വൈദികസ്ഥാനികൾ ആരുമില്ലെങ്കിൽ വി. മദ്ബഹായുടെ പടിഞ്ഞാറു വശത്ത് ജനങ്ങൾക്ക് അഭിമുഖമായി നിന്ന് കൈകൾ തുറന്ന് വണങ്ങി അവരുടെ പ്രാർത്ഥനാ സഹായം തേടി തെക്ക് വശത്ത് നില്ക്കുന്നവരുടെ മൂപ്പ് മുറയനുസരിച്ച് കൈകസ്തൂരി നൽകണം. തന്റെ കരസ്പർശം മുഖാന്തിരമായി വി. ശോശാപ്പായുടെ വിശുദ്ധിയ്ക്ക് ഭംഗം വരാതിരിപ്പാനും തന്റെ പ്രവൃത്തി ദൈവത്തിന് പ്രീതികരമായിരിപ്പാനുമാണ് മദ്ധ്യസ്ഥതയാചിക്കുന്നതും കൈമുത്തലും കൈകസ്തൂരി കൊടുക്കലും നടത്തുന്നതെന്നും ശുശ്രൂഷകർ അറിഞ്ഞിരിക്കണം. ദിവ്യരഹസ്യങ്ങളെ ആവരണം ചെയ്തിരുന്ന ശോശാപ്പയ്ക്ക് ഇസ്രായേൽ ജനത്തിന് കുടിപ്പാൻ ജലമൊഴുക്കിയ പാറ എന്നും, കർത്താവിന്റെ കബർ അടച്ചിരുന്നതും ഉയർത്തെഴുന്നേൽപ്പോടെ കർത്താവിന്റെ കബറിന്റെ വാതിൽക്കൽ നിന്നും ഉരുട്ടി മാറ്റപ്പെട്ട വലിയ കല്ലെന്നും, സ്വർഗ്ഗവാതിൽ എന്നും മറ്റും വ്യാഖ്യാനങ്ങൾ ഉണ്ട്. ഒർത്തഡോക്സ് പാരമ്പര്യത്തിൽ ദൈവജനനിയായ പ. കന്യകമറിയാമെന്ന രണ്ടാം സ്വർഗ്ഗമാണ് ഇതെന്നുമുള്ള ഒരു വ്യാഖ്യാനവും പ്രബലമായിട്ടുണ്ട്. ലോകരക്ഷകൻ കന്യകയായ ദൈവമാതാവിന്റെ ഉദരത്തിൽ രഹസ്യമായി വസിച്ചതുപോലെ മനുഷ്യശരീരം

പൂണ്ട യേശുതമ്പുരാൻ ശോശാപ്പായ്ക്കുള്ളിൽ വസിക്കുന്നുവെന്ന് സഭാപിതാക്കന്മാർ വ്യാഖ്യാനിക്കുന്നു. ദൈവമാതാവിന്റെ സ്ഥാനവും മാനവും തികച്ചും ദൈവീകസന്നിധിയിലായിരിക്കണമെന്നുള്ളതിനാലാണ് ദൈവമാതാവിന്റെ സ്ഥാനമുള്ള ശോശാപ്പാ മടക്കി കർത്താവിന്റെ തിരു ശരീരരക്തങ്ങളുടെ തൊട്ട് ചേർത്ത് വയ്ക്കുന്നതിനായി പ്രധാന ശുശ്രൂഷകന് അവസ്സരം ലഭിക്കുന്നത്. നമ്മുടെ കർത്താവ് ക്രൂശിൽ മരണം പ്രാപിക്കും മുമ്പേ ദൈവമാതാവിനെ പരിശുദ്ധ സഭയെ ഏൽപ്പിക്കുന്നതിന് തുല്യമായി താൻ അധികം സ്നേഹിച്ചിരുന്ന വാത്സല്യശിഷ്യൻ യോഹന്നാൻ ശ്ലീഹായെ ഇതാ നിന്റെ അമ്മ എന്ന് പറഞ്ഞ് ഏല്പിച്ചതിന് തുല്യമായും ഭാഗ്യവാനായ യോഹന്നാൻ ശ്ലീഹാ പ. ദൈവമാതാവിനെ ആദരപൂർവ്വം പരിചരിച്ച് സ്നേഹിച്ചതിന് തുല്യമായതുമായ ഒരു മഹത് സംഭവത്തിനാണ് പ്രധാന ശുശ്രൂഷകൻ നിയോഗിതനാകപ്പെടുന്നത്. അത്കൊണ്ട് ഈ കർമ്മം എത്രയും വിനയത്തോടും ഭയഭക്തിയോടും കൂടി കൈകാര്യം ചെയ്യേണ്ടതാണ്. അതിനാവശ്യമായ വിശുദ്ധി കൈവരിച്ചുവെന്ന് സ്വയം ബോദ്ധ്യപ്പെടുമാറ് കൈകൾ കഴുകി തുടച്ച് വേണം കൃത്യം നിറവേറ്റുവാൻ.

ആദ്യം വി. ത്രോണോസിൽ ചുംബിച്ച ശേഷമേ ശോശാപ്പാ കയ്യിലെടുക്കാവൂ. ആദരപൂർവ്വം കയ്യിലെടുക്കുന്ന ശോശാപ്പായുടെ ഒരു കോണ് സ്വന്തനെറ്റിയിൽ തൊടുവിച്ചശേഷം മടക്കണം. മടക്കിയ ശോശാപ്പാ കബ്ലാനാ ഉയർത്തി അതിന്റെ അടിയിൽ ഭംഗിയായി വയ്ക്കണം. അത് കഴിഞ്ഞും വി. ത്രോണോസ് മുത്തി സ്വസ്ഥാനത്തേയ്ക്ക് മാറണം. കാർമ്മികന്റെ രണ്ടാമത്തെ ആശീർവാദാനന്തരം (നെഹ് വൂൻ വലിയവനും...) തിരശ്ശീല ഇട്ട് അൻപുടയോനേ എന്ന ഗീതമോ അതിനു പകരമുള്ള ഗീതമോ ആലപിക്കുമ്പോൾ കാർമ്മികൻ തിരുശരീര രക്തങ്ങൾ ഖണ്ഡിക്കുകയും തിരുരക്തവുമായി കലർത്തുകയും ചെയ്യുന്നത് ആരും തന്നെ ദർശിക്കാനിടയാകാതിരിപ്പാൻ തക്കവണ്ണം എല്ലാ ശുശ്രൂഷക്കാരും കാർമ്മികന്റെ പിന്നിലേക്ക് ധൃതഗതിയിൽ മാറി ഒന്നോ രണ്ടോ നിരകളായി നിന്ന് ഭക്ത്യാദരവുകളോടെ ഗീതം ആലപിക്കുകയും ലുത്തിനിയാകൾ മാറി മാറി വായിക്കുകയും ചെയ്യണം. തിരശ്ശീല നീക്കി കാർമ്മികൻ കർതൃപ്രാർത്ഥന തുടങ്ങിക്കഴിഞ്ഞുള്ള പ്രാർത്ഥനകൾക്ക് ശേഷമുള്ള മൂന്നാമത്തെ ആശീർവാദത്തിന് ശേഷം (മഹത്വമുള്ളതും.....) ശുശ്രൂഷക്കാരൻ ധൂപകലശത്തിൽ കുന്തിരിക്കം ഇടുവിച്ച് തന്റെ സ്ഥനത്തു നിന്ന് ധൂപം വീശുന്നു. മരിച്ച് കബറടക്കപ്പെട്ട് മൂന്നാം ദിവസം ഉയർത്തെഴുന്നേറ്റ് നാല്പതാം ദിവസം നമ്മുടെ കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത കാര്യമാണ് കാർമ്മികൻ ഇരുകരങ്ങളിലുമായി തിരുശരീരരക്തങ്ങൾ ഉയർത്തി ആഘോഷിക്കുമ്പോൾ അനുസ്മരിക്കപ്പെടുന്നതെന്ന

ബോധ്യത്തോടെ വേണം ധൂപം വീശുവാൻ. ഇതേ തുടർന്ന് ധൂപ പ്രാർത്ഥനകൾ നടത്തപ്പെടുന്നു. തൽസമയങ്ങളിൽ ക്രമമനുസരിച്ച് ധൂപം വീശേണ്ടതാണ്. ആരാധന മദ്ധ്യേ വാങ്ങിപ്പോയ മഹാ പുരോഹിതന്റെ ഓർമ്മ നടത്തുന്നുവെങ്കിൽ വി. ത്രോണോസിന്റെ മുമ്പാകെ പുൽപ്പായ് വിരിച്ച് ഹൈമെനിക്കാ നടുവേ മടക്കി അതിന്റെ തല അറ്റം വി. ത്രോണോസിനെ മുഖമാക്കിയും മറ്റേ അറ്റം ദർഗ്ഗായിൽ സ്പർശിക്കത്തക്കവിധം വിരിച്ച് രണ്ട് മെഴുകുതിരികൾ ദർഗായിലും മറ്റ് രണ്ട് മെഴുകുതിരികൾ പടിഞ്ഞാറ് വശത്തും അവയുടെ മദ്ധ്യേ ഒരു കുരിശും വച്ചിരിക്കണം. വാങ്ങിപ്പോയ വൈദീകരുടെ ഓർമ്മയാണെങ്കിൽ ഹൈമെനിക്ക നീളത്തിൽ വിരിക്കണം. (മടക്കേണ്ടതില്ല). രണ്ട് തിരികളുടെ മദ്ധ്യേ കുരിശും പടിഞ്ഞാറ് വശത്ത് വെച്ചിരിക്കണം. ഓരോ ആരാധനാ ദിവസവും അന്ന് അനുസ്മരിച്ച വാങ്ങിപ്പോയ അവൈദികരുടെ ഓർമ്മ പള്ളിക്കകത്ത് നടത്തുന്നുവെങ്കിൽ ഹൈക്കലായുടെ കിഴക്കേ അറ്റത്തെ (പള്ളിയുടെ ഒത്ത നടുവിൽ) കഴിയുമെങ്കിൽ ഒരു പായ് വിരിച്ചു വേണം കുരിശും അതിന്റെ വശങ്ങളിൽ ഓരോ മെഴുകുതിരിക്കാലുകളും ക്രമീകരിക്കേണ്ടത്. എല്ലാ ഓർമ്മകൾക്കും ധൂപം വീശുമ്പോൾ ആദ്യം സ്ലീബായ്ക്കും വിരിച്ചൊരുക്കിയതിന് ചുറ്റും വീശിയതിനുശേഷം വി. ത്രോണോസിനെ നോക്കിയും വീശി വേണം സംബന്ധികൾക്കായി വീശുവാൻ. നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിനെ അനുസ്മരിപ്പിച്ച് കൊണ്ട് പടിഞ്ഞാറോട്ട് വി. തിരുശരീര രക്തങ്ങൾ എടുത്തുകൊണ്ടുള്ള ചെറിയ ഘോഷയാത്ര ആരംഭിക്കുമ്പോൾ തന്നെ പ്രധാന ശുശ്രൂഷകൻ ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ചിരിക്കണം. കാർമ്മികന്റെ ഇരുവശങ്ങളിലുമായി മെഴുകുതിരികൾ പിടിക്കുന്നത് ഏറ്റവും സീനിയർ ആയിട്ടുള്ളവരായിരിക്കണം. (വൈദികർ ഉണ്ടെങ്കിൽ അവർ) ഇരുവശങ്ങളിലുമുള്ള ശുശ്രൂഷകർ തൽസമയം കത്തിച്ച മെഴുകുതിരികൾ വലതുകൈയ്യിലേന്തി ഇടതുകൈ നെഞ്ചോട് ചേർത്തുവയ്ക്കണം. പ്രധാന ശുശ്രൂഷകൻ കർത്താവിന്റെ തിരുശരീര രക്തങ്ങൾക്ക് ധൂപം വീശിക്കൊണ്ട് സാവധാനം പുറകോട്ട് നടന്ന് വി. മദ്ബഹായുടെ നടയിൽ ഇറങ്ങി നിന്ന് വീശിക്കൊണ്ടിരിക്കണം. കാർമ്മികൻ കിഴക്കോട്ട് തിരിച്ച് ചെന്ന് കഴിഞ്ഞ് ദിവ്യരഹസ്യങ്ങൾ ത്രോണോസിൽ പ്രതിഷ്ഠിച്ച് കഴിയുമ്പോൾ പ്രധാന ശുശ്രൂഷകൻ കാർമ്മികന്റെ തെക്ക് വശത്ത് മൂന്നുപ്രാവശ്യം ധൂപം വീശി വി. ത്രോണോസിലും കാർമ്മികന്റെ തിരുവസ്ത്രത്തിലും ചുംബിച്ച് ധൂപക്കുറ്റി മാറ്റിവയ്ക്കുന്നു. ധൂപപ്രാർത്ഥനകൾക്കായി ധൂപക്കുറ്റിയിൽ തീ അനിവാര്യമാകയാൽ തീ അണയാതെ സൂക്ഷിക്കണം.

### വി. കുർബ്ബാനയും വി. വേദപുസ്തകവും

പൗരസ്ത്യ സഭകളിൽ വിശിഷ്യാ ഓർത്തഡോക്സ് സഭകളിൽ ആരാ

ധനകളിൽ വി. വേദപുസ്തകത്തിന്റെ സ്ഥാനം അദ്വീതീയമാണ്. പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ ആരാധനകളിലൊക്കെയും വി. വേദപുസ്തകവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വി. വേദപുസ്തകത്തിന്റെ ഉള്ളിന്റെ ഉള്ളിൽ നിന്നും അടർത്തിയെടുത്തിട്ടുള്ള തേൻകനികളാണ് ആരാധനകളുടെ മർമ്മവും അടിസ്ഥാനവും. എല്ലാ പ്രാർത്ഥനകളും ഗീതങ്ങളും ചിട്ടപ്പെടുത്തിടിട്ടുള്ളത് വി. വേദപുസ്തകത്തിലെ പ്രതീകങ്ങളേയും അടയാളങ്ങളേയും വചനങ്ങളേയും അടിസ്ഥാനപ്പെടുത്തിയും ബന്ധപ്പെടുത്തിയുമാണ്. സത്യത്തിൽ അത് തന്നെ പഴയ നിയമത്തിൽ പറയപ്പെടുന്ന ഏദനിലെ ജീവവൃക്ഷവും, ഹാബേലിന്റെ യാഗവും, നോഹയുടെ പെട്ടകവും, അബ്രഹാമിന്റെ ബലിയും, മല്ക്കിസദേക്കിന്റ കാഴ്ച്ചയും പിച്ചള സർപ്പവും, പെസഹാ കുഞ്ഞാടും യെശയ്യാപ്രവാചകന്റെ ചുണ്ടിൽ സ്പർശിച്ച തീക്കനലും ഒക്കെത്തന്നെ വി. കുർബ്ബാനയുടെ മുൻകുറികളായിരുന്നു. വി. കുർബ്ബാനയിൽ ഉപയോഗിക്കുന്ന കുക്കിലിയോനുകൾ വി. വേദപുസ്തകത്തിൽ നിന്നും എടുത്തിട്ടുള്ളതാണ്.

നിന്നാൾ സ്തുതിയൊടു................ സങ്കീർത്തനം 45: 9:-11
നയവാൻ പന പോലെ................. സങ്കീർത്തനം 92:1 2-14
ചാർത്തും നീതിയെ .......................സങ്കീർത്തനം 132: 9-12
മക്കളിലപ്പൻ .................................... സങ്കീർത്തനം 103: 13-15
വെല്ലും ശത്രുക്കളെ.........................സങ്കീർത്തനം 45: 5-7

എല്ലാ ആരാധനകളിലും വി. വേദപുസ്തക ഉദ്ധരണികളാൽ സമ്പന്നമാണ്.

വിശുദ്ധ കുർബ്ബാനയിൽ ഉപയോഗിക്കുന്നതും വി. കുർബ്ബാനയുമായി ബന്ധമുള്ളതുമായ സുറിയാനി വാക്കുകളും അവയുടെ അർത്ഥവും

ഓറൈത്താ മോശയുടെ ന്യായപ്രമാണം അഥവാ മോശയുടെ പഞ്ചഗ്രന്ഥങ്ങൾ
തൂയോബോ ഒരുക്ക ശുശ്രൂഷ
ബാറെക്മോർ കർത്താവേ വാഴ്ത്തണമേ
ആലോഹാ ദൈവം
കാദീശോ പരിശുദ്ധൻ
ശ്ലീഹാ അയയ്ക്കപ്പെട്ടവൻ
സ്തൗമെൻ കാലോസ് നാം എല്ലാവരും നല്ലവണ്ണം നിൽക്കണം
കുറിയേലായിസോൻ കർത്താവേ ഞങ്ങളുടെ മേൽ കരുണയുണ്ടാകണമേ
ഹാബീബായ് എന്റെ വാത്സ്യല്യമുള്ളവരേ
ആഹായ് എന്റെ സഹോദരങ്ങളെ

| | |
|---|---|
| ഹാലേലൂയ്യാ | ദൈവത്തിനു സ്തുതി |
| ഏവൻഗേലിയോൻ | സുവിശേഷം |
| ശ്ലോമോ | സമാധാനം |
| മ്ശീഹാ | അഭിഷേകം ചെയ്യപ്പെട്ടവൻ |
| പ്രുമിയോൻ | മുഖവുര |
| ഹൂസോയോ | പാപപരിഹാര പ്രാർത്ഥന |
| സെദറാ | നിര, കൂട്ടം |
| ആമ്മീൻ | അപ്രകാരം തന്നെ |
| ദാമോദോസെനോ | ഞാൻ വരുന്നതുവരെ |
| ബത്രെഹൂൻ ഓൽ | |
| മെല ഓലം ഒൽമീൻ | രണ്ടു ലോകങ്ങളിലും എന്നുമെന്നേക്കും |
| മ്ശംശോനോ | ശെമ്മാശൻ |
| കാശ്ശീശോ | പട്ടക്കാരൻ |
| എപ്പിസ്ക്കോപ്പാ | മേല്പട്ടക്കാരൻ |
| അനിൻമൊറിയോ | കർത്താവേ എന്നോട് ഉത്തരമരുളിച്ചെയ്യണമേ |
| ഹുസ്വെസറാ | |
| ഹാമ്മേലായ്ൻ | കരുണ തോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമേ |
| ഹോശോ വബ്കൂൽസ് | |
| ബാൻല ഒൽമീൻ | ഇപ്പോഴും എല്ലായ്പോഴും എന്നേക്കും തന്നെ |
| തൂബ്ദേൻ | എന്നാൽ വീണ്ടും |
| റൂശ്മാ | വാഴ്വ് |
| സ്രാപ്പികൾ | മാലാഖമാരിൽ ആറാറ് ചിറകുള്ളവരായിവിശേഷിപ്പിക്കപ്പെട്ടിട്ടുള്ള ഒരു ഗണം |
| ശൂബഹോ ലാബേ | |
| ലബ്രോ വലറുഹോകാദീശോ | പിതാവും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി. |
| മെന്ഓലം വാദാം മെൽ ഓലം | |
| ഒൽമ്മീനാമ്മീൻ | ആദിമുതൽ എല്ലായ്പോഴും എന്നേക്കു തന്നെ |
| മൊറിയോറാഹേ മേലൈ | |
| നൂആദാറൈൻ | കർത്താവേ ഞങ്ങളുടെ മേൽ കൃപ ചെയ്ത് ഞങ്ങളെ സഹായിക്കേണമേ |
| മോറോനായോ | കർത്താവിനടുത്തത് |
| റൂഹോ | പരിശുദ്ധാത്മാവ് |

| | |
|---|---|
| മാമോദീസ്സോ | ജ്ഞാന സ്നാനം |
| നെഹവൂൻ | ഉണ്ടായിക്കട്ടെ |
| മൊറിയോ | കർത്താവ് |
| ബസ്ക്കുദിശോ | ശുദ്ധസ്ഥലം |
| കാതോലിക്കി | സാർവ്വത്രികം |
| കൂക്കിലിയോൻ | ആവർത്തിച്ചു പാടുന്ന പാട്ട് |
| ബോവൂസ്സോ | സ്തുതിഗീതങ്ങൾ |
| മാനീസ്സോ | അപേക്ഷാ ഗീതങ്ങൾ |
| ലൂത്തിനിയാ | അപേക്ഷ |
| എനിയോനോ | ധ്യാന കീർത്തനം |
| ക്നുശിയോ | കൂടിവരവ് |
| ശൗത്തോപ്പൂസോ | സംബന്ധം |
| കൂറോബോ | അർപ്പണം |
| കൂർബോനോ | കാഴ്ചയർപ്പണം |
| റോസോ | രഹസ്യം |
| ശ്മീദുസ്ഗ്മീർവോസോ | പൂർണ്ണതകളുടെ പൂർണ്ണത |
| എവുക്കാറിസ്തിയാ | സ്തോത്രയാഗം |

# 4

# ദൈവാലയം

ദൈവാലയം സഭയുടെ പ്രതീകവും സ്വർഗ്ഗത്തിന്റെ ഛായയിൽ സ്ഥിതി ചെയ്യുന്നതുമാണ്. പള്ളികൾ ഇല്ലാതെ സഭയും സഭയില്ലാതെ പള്ളികളും നിലനിൽക്കുന്നില്ലായെന്നത് ഒരു അടിസ്ഥാന പ്രമാണം മാത്രം. ദൈവാലയങ്ങളിൽ വി. കുർബ്ബാന സകല സ്വർഗ്ഗീയസേനകളുടെയും പരിശുദ്ധൻമാരുടെയും സകല വാങ്ങിപ്പോയവരുടെയും സാന്നിദ്ധ്യത്തിൽ ആഘോഷിക്കപ്പെടുന്നതിനാൽ താബോർമലയിൽ എന്ന പ്രകാരം സ്വർഗ്ഗത്തിന്റെ അവതരണം സംഭവിക്കുന്നതിനാൽ ജീവനോടെയുള്ള വിശ്വാസികൾക്ക് സ്വർഗ്ഗാനുഭൂതിയിൽ വളരുവാൻ സാധിക്കുന്നു. സഭ സ്വർഗ്ഗത്തോടും, പറുദീസായോടും ഭൂമിയോടും ബന്ധപ്പെടുകയും അവയെ ഉൾക്കൊള്ളുകയും ചെയ്യുന്നതുപോലെ പള്ളി മദ്ബഹായെയും അഴിക്കകത്തയും ഹൈക്കലായേയും ഉൾക്കൊള്ളുന്നു. യറുശലേം ദേവാലയത്തിൽ ഉണ്ടായിരുന്ന അതി വിശുദ്ധ സ്ഥലം (Holy of Holies) വിശുദ്ധ സ്ഥലം (അഴിക്കകം) പ്രാകാരം (ഹൈക്കലാ- Nave) എന്നിവയ്ക്ക് തുല്യമായ സംവിധാനമാണ് നമ്മുടെ ദേവാലയങ്ങൾക്കുമുള്ളത്.

### വി. മദ്ബഹായും ഉപകരണങ്ങളും

ബലിഅർപ്പണം നടക്കുന്ന ബലി പീഠം സ്ഥിതി ചെയ്യുന്നത് മദ്ബഹായിലാണ്. ബലിപീഠത്തിന് സിംഹാസനം എന്നർത്ഥമുള്ള ത്രോണോസ് എന്നും പേരുണ്ട്. ത്രോണോസ് ഗോൽഗോഥായെയും കർത്താവിന്റെ കബറിനേയും സൂചിപ്പിക്കുന്നുണ്ട്. ത്രോണോസിന്റെ ഒത്ത നടുക്ക് ദൈവസാന്നിദ്ധ്യം വിളിച്ചോതി സ്ലീബാ വച്ചിരിക്കുന്നു. ഇരുവശങ്ങളിലുമായി മെഴുകുതിരികൾ ഉൾപ്പെടെ മെഴുകുതിരിക്കാലുകളും. മെഴുകുതിരിക്കാലുകളുടെ എണ്ണം പതിമൂന്നോ, ഏഴോ, ആറോ, ഏറ്റവും കുറഞ്ഞാൽ മൂന്നോ ആകാം. ത്രോണോസിന്റെ ചിത്രപ്പണിയുള്ള പുറം വസ്ത്രത്തിന് ചിത്തോല എന്നു പറയുന്നു. പട്ടുതുണി പോലെയുള്ള മികച്ച തുണികൊണ്ട് തയ്ക്കപ്പെടുന്ന ചിത്തോലയുടെ മുൻഭാഗത്ത് മൂന്ന് ഖണ്ഡങ്ങൾ ഉണ്ടായിരിക്കും. വി. കുർബ്ബാനയുടെ സമയത്ത് ഒരു വെള്ള വിരി ചിത്തോലയുടെ മുകളിൽ ത്രോണോസിന്റെ മേൽ നിരപ്പിൽ വിരിച്ചിരിക്കും. ഇതിന്റെയും ഒരു അരികിൽ ചിത്രപ്പണികൾ ചേർത്തിരിക്കും.

വിരിക്കൂട്ടം തബലൈത്താ മൂടാനുള്ള തുണിയാണ്. വിരിക്കൂട്ടത്തിന് മീതെയാണ് കാസായും പീലാസായും ക്രമീകരിച്ച് വയ്ക്കുന്നത്. ഇതിന്റെ

ചുവപ്പ് നിറം ഭൂലോകത്തേയും പച്ചനിറം സഭയേയും വെള്ള അഥവാ മഞ്ഞ നിറം സമാധാനത്തേയും സൂചിപ്പിക്കുന്നു. ഭൂലോകത്ത് സ്ഥിതി ചെയ്യുന്ന സഭയിൽ സമാധാനം ഉറപ്പാക്കി അതിന്മേലാണ് വി. ബലി അർപ്പിക്കപ്പെടുന്നതെന്ന് കാണികളെ ബോദ്ധ്യപ്പെടുത്തുവാൻ തക്കവണ്ണമാണ് വിരിക്കൂട്ടത്തിന്റെ കളറുകൾ ക്രമീകരിച്ചിരിക്കുന്നത്.

## കാസ്സായും പീലാസ്സായും

നമസ്ക്കാരം തുടങ്ങും മുമ്പ് കാസ്സായും പീലാസ്സായും തുടച്ച് വേണം ക്രമീകരിച്ച് വെയ്ക്കുവാൻ. വി. ബലിയ്ക്കായി ഉപയോഗിക്കേണ്ട അപ്പം (ബ്രുക്സ്സാ) ഒരു പാത്രത്തിലും വീഞ്ഞ് മറ്റൊരു പാത്രത്തിലും ശുദ്ധ ജലം മറ്റൊരു പാത്രത്തിലും വെച്ചിരിക്കണം. പീലാസ്സായ്ക്ക് 3 കാലുകൾ ഉള്ളത് പരിശുദ്ധ ത്രിത്വത്തെ സൂചിപ്പിക്കുന്നു. കാസ്സായിൽ വീഞ്ഞിനോടൊപ്പം വെള്ളം ചെർക്കുന്നത് നമ്മുടെ കർത്താവിന്റെ തിരു നിലാവിൽ നിന്നും ഒഴുകിയ തിരുരക്തത്തെയും ജലത്തെയും അനുസ്മരിച്ചാണ്. (യോഹന്നാൻ : 19 : 34) കാസ്സാ പീലാസ്സാകൾ പെട്ടെന്ന് കെടുവരാത്ത ശുദ്ധ വെള്ളിയിൽ തീർത്തതും സാധിക്കുമെങ്കിൽ അകം സ്വർണ്ണം പൂശിയതുമായിരിക്കണം.

## കബിലാന

കാസ്സായും പീലാസ്സായും മൂടിവയ്ക്കാനുള്ള തുണിയാണിത്. കതിരിന്റെ ചിത്രപ്പണിയാൽ മനോഹരമായത് പീലാസ്സായുടെയും മുന്തിരിവള്ളിയുടെ ചിത്രപണിയാൽ മനോഹരമായത് കാസ്സായുടെയും മൂടിയാണെന്ന് പെട്ടെന്ന് തിരിച്ചറിയുന്നു.

## ടൗവ്വലുകൾ

കാസ്സാപീലാസ്സാ എന്നിവ തുടയ്ക്കുവാൻ പ്രത്യേകം വെടിപ്പുള്ള ടൗവ്വലുകൾ കരുതിയിരിക്കണം.

## കൗക്ക്ബാ

പീലാസ്സായിൽ അപ്പത്തിന്റെ മീതെ വയ്ക്കുന്ന കുരിശാകൃതിയുള്ളതാണിത്. കബിലാനാ വിശുദ്ധ രഹസ്യങ്ങളെ സ്പർശിക്കാതിരിക്കാൻ ഇത് ഉപയോഗിക്കുന്നു. നമ്മുടെ കർത്താവിന്റെ തിരു അവതാര വേളയിൽ പ്രത്യക്ഷമായ ദിവ്യ നക്ഷത്രത്തെ അനുസ്മരിപ്പിക്കുന്നു. (വി. മത്തായി 2:9).

## കുഷ്യൻ (ഗ്മുർത്തോ)

ചുവന്ന പട്ട് തുണികൊണ്ട് നിർമ്മിച്ചതും മൂന്നിഞ്ച് നീളവും 2 ഇഞ്ച്

വീതിയും ഒരിഞ്ച് ഘനവുമുള്ള കുഷ്യൻ യെശയ്യാ ദീർഘദർശിയുടെ ചുണ്ടിൽ സ്പർശിച്ച തീകട്ടയെ അനുസ്മരിപ്പിക്കുന്നു.( യെശയ്യാ 6 :17ആരാധനയിൽ ഉപയോഗിക്കുന്ന സ്പൂൺ ചാരി വയ്ക്കാനായും കാർമ്മീകന്റെ കരങ്ങൾ വി. രഹസ്യങ്ങൾ സ്പർശിച്ച ശേഷം തുടയ്ക്കുവാനും ശിശുക്കൾക്ക് വി. കൂർബ്ബാന നൽകിയ ശേഷം ശിശുക്കളുടെ ചുണ്ട് തുടയ്ക്കുവാനും ഉപയോഗിക്കുന്നു. സ്പൂൺ കാസ്സായേയും കുഷ്യൻ പീലാസ്സായേയും പ്രതിനിധീകരിക്കുന്നു. പ്രത്യേകിച്ച് വി. രഹസ്യങ്ങൾ വാഴ്ത്തിയ ശേഷം കണ്ടാലും നിങ്ങൾ ഇപ്രകാരം ലോകാവസാനത്തോളം ചെയ്യുവ്വീൻ എന്നു പറഞ്ഞ് മിന്നൽ വേഗത്തിൽ കാർമ്മികൻ വിശ്വാസി സമൂഹത്തെ ഇവ രണ്ടും ഉയർത്തി കാണിക്കുന്നു.

### മ്ശെംശോനീശോ (ചെറിയ പാത്രം)

കാർമ്മികന്റെ വിരൽ തുമ്പുകൾ കഴുകുവാൻ ഇതിൽ വയ്ക്കുന്ന വെള്ളം അവശ്യസന്ദർഭങ്ങളിൽ പ്രയോജനപ്പെടുത്തുന്നു. കാസ്സാപീലാസ്സാകളുടെ ഇടതു ഭാഗത്താണ് ഇതിന്റെ സ്ഥാനം. ഇതേ പാത്രത്തിൽ പ്രാരംഭത്തിൽ വെള്ളവും വീഞ്ഞും ഒന്നിപ്പിക്കുന്നു. ഇതിൽ ശേഖരിക്കുന്ന ജലം ഉപയോഗിച്ചാണ് ആരാധന കഴിയുമ്പോൾ പൂജാ പാത്രങ്ങൾ കഴുകുന്നത്.

### തക്സാ സ്റ്റാൻഡ്

തബ്ലൈത്തായുടെ വലത്‌വശത്താണ് ഇതിന്റെ സ്ഥാനം. ഇതിന് താഴെയാണ് വി. കുർബ്ബാനയിൽ ഓർക്കപ്പെടേണ്ട പേരുകൾ എഴുതിയ കടലാസ്സുകൾ വയ്ക്കേണ്ടത്.

### തബ്ലൈത്താ

വി. ബലി അർപ്പണത്തിന് അവശ്യാപേക്ഷിതമായ ഒന്നാണ് തബ്ലൈത്താ. Movable Altar എന്നും ഇതിനെ പേര് പറയാറുണ്ട്. മേല്പട്ടക്കാരനാൽ കൂദാശ ചെയ്യപ്പെട്ടിട്ടുള്ളതും വി. മൂറോൻ അഭിഷേകം ചെയ്തതുമാകയാൽ വൈദീകർ മാത്രമേ ഇത് കൈകാര്യം ചെയ്യാവൂ. ദേവാലയമോ ത്രോണോസോ ഇല്ലാത്തിടത്തും തബ്ലൈത്താ ഉണ്ടെങ്കിൽ വി. കുർബ്ബാന അർപ്പിക്കപ്പെടാം. കൂദാശ ചെയ്ത ത്രോണോസിലും തബ്ലൈത്താ നിർബന്ധമാണ്. ത്രോണോസിൻ മീതേ തബ്ലൈത്താ ഉള്ളപ്പോൾ ത്രോണോസ് നമ്മുടെ കർത്താവിന്റെ കബറിനേയും തബ്ലൈത്താ നമ്മുടെ കർത്താവിന്റെ ക്രൂശിനേയും പ്രതിനിധീകരിക്കുന്നു. 18 ഇഞ്ച് നീളവും 9 ഇഞ്ച് വീതിയും അരയിഞ്ച് ഘനവുമുള്ള ഒരു പലകയാണിത്. സാധാരണ പള്ളി കൂദാശവേളകളിൽ തബ് ലൈത്താകൾ കൂദാശചെയ്ത് മേല്പട്ടക്കാരൻ സൂക്ഷിച്ചിരിക്കും. വി. മൂറോനാൽ അഭി

ഷേകം ചെയ്യപ്പെടുന്ന തബ്‌ ലൈത്തായുടെ അടിവശത്ത് ആരാൽ എന്ന് എവിടെവെച്ച് കൂദാശചെയ്തുവെന്ന് എഴുതിയിരിക്കും. ഇതിന് തുണി കൊണ്ട് ഒരു ഉറ (കവർ) ഉണ്ടാക്കിയാൽ നന്നായിരിക്കും.

### ദർഗാ

എല്ലാ ആരാധനകളുടെയും ഏറ്റം പ്രധാനപ്പെട്ട അവസരങ്ങളിൽ മാത്രമേ കാർമ്മികൻ പോലും ദർഗായിൽ കയറാറുള്ളൂ. അവൈദികർ യാതൊരു കാരണവശാലും ദർഗായിന്മേൽ അറിഞ്ഞും അറിയാതെയും നിൽക്കുവാനോ ചവിട്ടുവാനോ പാടുള്ളതല്ല. യെറുശലേം ദേവാലയ ത്തിലെ അതി വിശുദ്ധ സ്ഥലത്തിന് തുല്യമാണിത്. വി. ത്രോണോസിന്റെ മുമ്പിൽ കാണുന്ന പടിയാണിത്. ഗോത്രപിതാവായ യാക്കോബ് ഉറങ്ങാൻ തലയണയായി ഉപയോഗിച്ച കല്ലായും സ്വർഗ്ഗത്തിലേക്കുള്ള ആദ്യപടി യായും പ. പിതാക്കന്മാർ ദർഗായെ വ്യാഖ്യാനിച്ചിരിക്കുന്നു. ആദ്യമായി ചിത്തോല, കാപ്പക്കൂട്ടം, ശുശ്രൂഷക്കുപ്പായം, കാസാ പീലാസാകൾ എന്നിവ ഉപയോഗിക്കുന്നതിന് മുമ്പ് വൈദീകർ ശുദ്ധീകരണ പ്രാർത്ഥന നടത്തിയിട്ട് മാത്രമേ ഉപയോഗിക്കാവൂ. ഓരോ ദൈവാലത്തിലുമുള്ള കാസാ പീലാസാ സെറ്റുകൾ ഉപയോഗശേഷം നന്നായി തുടച്ച് അതി നുള്ള തുണി ഉറ കളിലാക്കി ഭംഗിയായി സൂക്ഷിക്കണം. കാസാപീലാസാ സെറ്റ് സൂക്ഷിക്കുന്ന ഉറകൾക്ക് നമ്പർ ഇട്ട് സൂക്ഷിച്ചാൽ നന്നായിരിക്കും. (കാസാ പീലാസാ സെറ്റുകൾ സൂക്ഷിക്കുവാൻ തുണികൊണ്ടുള്ള ഉറ കളുടെ സാമ്പിൾ ശുശ്രൂഷക സംഘം ഓഫീസിൽ ലഭ്യമാണ്).

### മെഴുകുതിരികൾ

അനേക പുഷ്പങ്ങളിൽ നിന്ന് ശേഖരിക്കപ്പെടുന്ന മെഴുക് പോലെ യാണ് വിവിധ ഭാഷക്കാരും, ദേശക്കാരും, ജാതികളുമായിരുന്നവർ സത്യ വിശ്വാസികളായി തീർന്ന് രക്ഷകന്റെ തീരുശരീരമായ പ. സഭയുടെ അംഗ ങ്ങളായിരിക്കുന്നത്. കലർപ്പില്ലാത്ത നല്ല മെഴുക് കൊണ്ട് നിർമ്മിതമായ മെഴുകുതിരികളായിരിക്കണം ഉപയോഗിക്കേണ്ടത്. ചൂട് കാലത്ത് മെഴു കുതിരികൾ ചൂട് തട്ടി വളഞ്ഞുപോകാതിരിക്കാൻ ശ്രദ്ധിക്കണം. ചൂട്കാ ലത്ത് മെഴുകുതിരിക്കാലുകളിൽ നിന്ന് മെഴുകുതിരി ഊരിമാറ്റി അലമാ രിയിലോ നിരപ്പായ സ്ഥലത്തോ നിരത്തി വെച്ചിരുന്നാൽ നന്നായിരിക്കും. നല്ല ആകൃതിയില്ലാത്തതും വളഞ്ഞതുമായ മെഴുകുതിരികൾ ഉപയോ ഗിക്കരുത്. ഇരുവശങ്ങളിലുമായി വെയ്ക്കുന്ന മെഴുകുതിരികൾ ഒരേ ഉയ രമുള്ളതായിരിക്കണം. മെഴുക് ഉരുകിയിറങ്ങിയാൽ അത് നീക്കം ചെയ്ത് വൃത്തിയായി സൂക്ഷിക്കണം. മെഴുകുതിരിക്കാലുകൾ തിളച്ചവെള്ളത്തിൽ മുക്കിയാൽ മെഴുക് ഉരുക്കിക്കളയാൻ സാധിക്കും. മെഴുകുതിരിക്കാലു കളും മെഴുകുതിരികളും വെയ്ക്കുന്നതിന് മുമ്പ് ത്രോണോസിലെ പടി

കളിൻമീതേ വിരിവിരിച്ചിരിക്കണം. അവയിൽ നിന്ന് പൊടി പടലങ്ങൾ നീക്കം ചെയ്ത് വൃത്തിയായി സൂക്ഷിക്കുകയും വേണം. മെഴുകുതിരി കത്തിയെരിയുമ്പോൾ ഓരോ വിശ്വാസിയും അപ്രകാരം സ്വയം ഇല്ലാതായി മറ്റുള്ളവർക്ക് വെളിച്ചവും നന്മയും നൽകാനുള്ളവരാണെന്ന് അനുസ്മരിപ്പിക്കുന്നു. പ. അപ്പോസ്തോലന്മാരുടെയും മാലാഖമാരുടേയും സാന്നിധ്യം വിളിച്ചോതും വിധമാണ് മെഴുകുതിരി ആരാധനയ്ക്കായി ഉപയോഗിക്കാറുള്ളത്.

## ഏവൻഗേലിയോൻ പീഠം (മേശ)

ഇത് വി. മദ്ബഹായിൽ ത്രോണോസിന്റെ തെക്ക് വശത്താണ് വെയ്ക്കേണ്ടത്. വചനമാകുന്ന ദൈവത്തിന്റെ സാന്നിദ്ധ്യമായി വി. ഏവൻഗേലിയോൻ പീഠത്തിന്മേൽ ഉള്ളപ്പോഴൊക്കെ മാലാഖമാരുടെ സ്ഥാനത്തിന് പകരമായി രണ്ട് മെഴുകുതിരികളോടു കൂടിയ വലിപ്പം കുറഞ്ഞ, മെഴുകുതിരിക്കാലുകൾ വച്ചിരിക്കണം. വചനമായ ദൈവത്തെ വഹിച്ച ദൈവജനനിയായ പ. കന്യകമറിയാമിന്റെ സ്ഥാനമുള്ള വി. പീഠത്തിൽ വി. ഏവൻഗേലിയോൻ അല്ലാതെ മറ്റൊന്നും (മണി, കുന്തിരിക്കപാത്രം എന്നിത്യാദികളും കുർബ്ബാനക്രമങ്ങളുംമറ്റും) വയ്ക്കരുത്. ദൈവമാതാവിന്റെ സ്ഥാനം ദൈവീക സിംഹാസനത്തിന് ഏറ്റവും അടുത്തായതിനാലാണ് ഏവൻഗേലിയോൻ പീഠം ത്രോണോസിന് സമീപമായി വയ്ക്കുന്നത്.

## സിംഹാസനം

എപ്പിസ്ക്കോപ്പായെ കൂടാതെ സഭയോ പള്ളിയോ ഇല്ല. എവിടെ എപ്പിസ്ക്കോപ്പായുടെ സാന്നിദ്ധ്യമുണ്ടോ അവിടെ സഭയും ഉണ്ടെന്നാണ് പ. പിതാക്കന്മാർ പഠിപ്പിക്കുന്നത്. എപ്പിസ്ക്കോപ്പാ പള്ളിയിൽ സന്നിഹിതനായാലും ഇല്ലെങ്കിലും സിംഹാസനം വി.ത്രോണാസിന്റെ വടക്ക് വശത്തായി ഇട്ടിരിക്കണം. സാന്നിദ്ധ്യമുണ്ടെങ്കിലും ഇല്ലെങ്കിലും ധൂപം വീശുന്നയാൾ സിംഹാസനത്തിനും വീശിയിരിക്കണം.

## മശ്ക്കൻ സബ്നോ

വി. കുർബ്ബാന സൂക്ഷിച്ച് വയ്ക്കുന്നതിനുള്ള പേടകമാണ്. ഇത് എല്ലാ പള്ളികളിലും ഉണ്ടായിരിക്കണമെന്നില്ല. വി. കുർബ്ബാന സൂക്ഷിക്കുന്ന പേടകത്തിൽ വി. കുർബ്ബാന സൂക്ഷിക്കുന്നുണ്ടെങ്കിൽ അതിന് മുമ്പിൽ കെടാവിളക്കും (മെഴുകുതിരിയുമാവാം) രാവിലെയും വൈകിട്ടും ധൂപാർപ്പണവും ഉണ്ടായിരിക്കണമെന്നതാണ് പ. പിതാക്കന്മാരുടെ പഠിപ്പിക്കൽ.

## ധൂപക്കുറ്റി

ദൈവകൃപ വിശ്വാസികളിലേക്ക് പകരുന്ന ഒരു ഉപാധിയാണ് ധൂപ ക്കുറ്റി. ധൂപക്കുറ്റിയ്ക്ക് വിവിധങ്ങളായ വ്യാഖ്യാനങ്ങളാണുള്ളത്. രണ്ട് തട്ടുകളിൽ താഴത്തേത് ഭൂമിയേയും മുകളിലത്തേത് സ്വർഗ്ഗത്തേയും കാണിക്കുന്നുവെന്ന് പറയപ്പെടുന്നു. താഴത്തെ തട്ട് ദൈവമാതാവിനേയും മുകൾ തട്ട് സ്വർഗ്ഗത്തേയും സൂചിപ്പിക്കുന്നുവെന്നതാണ് മറ്റൊരു വ്യാഖ്യാ നം. കരി പാപമയരായ മനുഷ്യവർഗ്ഗത്തേയും, അഗ്നി ദൈവപുത്രനായ രക്ഷകനേയും എന്നപോലെ പരിശുദ്ധാത്മാവിനേയും സൂചിപ്പിക്കുന്നതാ യാണ് പഠിപ്പിക്കപ്പെട്ടിരിക്കുത്. പരിശുദ്ധാത്മ വ്യാപാരത്താൽ കരിയുടെ പ്രാകൃതരൂപവും ഭാവവും മാറി അഗ്നിയുടെ ശോഭയും വിശുദ്ധിയും പ്രാപിക്കുന്നുവെന്ന് പഠിപ്പിക്കപ്പെടുന്നു. ധൂപക്കുറ്റി വീശുമ്പോൾ അതി ലുള്ള 12 മണികൾ കിലുങ്ങിയിരിക്കണം. 12 അപ്പോസ്തോലന്മാരുടെ ശബ്ദവും സ്വാധീനവും ഇന്നും സഭയിൽ മുഴങ്ങുന്നുവെന്നും ശക്തമാണെന്നും കാണിക്കാനാണ് മണികൾ കിലുങ്ങേണ്ടത്. ധൂപക്കുറ്റി വീശുന്ന ആളിന്റെ കൈമുട്ട് മുതൽ നേരെ പിടിച്ച് കൈപ്പത്തി മാത്രം ചലിപ്പിച്ചാണ് വീശേണ്ടത്. ഒരിക്കലും കൈമുട്ടിന്റ ലവലിൽ നിന്നും മുക ളിലേക്ക് ഉയർത്തരുത്. കൈപ്പത്തി ഭംഗിയായി വിറപ്പിച്ച് വേണം വീശു വാൻ. ചിരട്ടക്കരി ഉണ്ടാക്കിയെടുക്കാൻ ശുശ്രൂഷകർ പഠിച്ചിരിക്കണം. ചിര ട്ടകൾ അകവും പുറവും വൃത്തിയാക്കി തേങ്ങായുടെ അംശം അവശേ ഷിക്കുന്നുവെങ്കിൽ അത് നീക്കം ചെയ്ത് ചിരട്ട കത്തിച്ച് വായു കടക്കാ തെയും വെള്ളം തളിച്ച് തീകെടുത്താതെയും വേണം കരി നിർമ്മിക്കു വാൻ. ചിരട്ടക്കനൽ സാവകാശം തണുപ്പിച്ച് എടുത്താൽ നല്ല കരി ഉണ്ടാ ക്കാനാവും. നല്ല കരി ഉപയോഗിച്ചില്ലെങ്കിൽ ധൂപക്കുറ്റിയിലെ തീ വേഗം അണഞ്ഞുപോകുവാൻ സാദ്ധ്യതയേറും. ധൂപക്കുറ്റിയിൽ എപ്പോഴും ജ്വലി ക്കുന്ന തീ ഉണ്ടായിരിപ്പാൻ എല്ലാ ശുശ്രൂഷകരും ശദ്ധിക്കേണ്ടതാണ്.

### തിരശ്ശീല

തിരശ്ശീല വി. മദ്ബഹായെ ദൈവാലയത്തിന്റെ ബാക്കി ഭാഗങ്ങളിൽ നിന്നും വേർതിരിക്കുന്നു. (ഉൽപ്പത്തി 1 : 8 പുറപ്പാട് 36 :16) സ്വർഗ്ഗത്തിനും ഭൂമിയ്ക്കും മദ്ധ്യയുള്ള ആകാശത്തിനോടാണ് തിരശ്ശീലയെ ഉപമിപ്പിക്കാ റ്. തിരശ്ശീല ഇട്ടിരിക്കുമ്പോൾ സാധാരണ വിശ്വാസികൾ തിരശ്ശീലയ്ക്ക് പുറത്തും കാർമ്മികനും മറ്റ് വൈദീക സ്ഥാനികളും ശുശ്രൂഷകരും തിര ശ്ശീലയ്ക്ക് ഉള്ളിലുമാകുന്നു. (എബ്രായർ 6:18-20) ക്രൂശിന്മേൽ തറയ്ക്ക പ്പെട്ട് ബലിയായ യേശു തമ്പുരാന്റെ തിരു ശരീരത്തിന് തുല്യമാണ് തിര ശ്ശീല. അതിലൂടെ വിശ്വാസികൾക്ക് സ്വർഗ്ഗത്തിലേക്ക് പ്രവേശനം ലഭി ക്കുന്നതു പോലെ തിരശ്ശീല മുഖാന്തിരമാകുന്നു (എബ്രായർ 10:20) കാർ മ്മികനും വിശ്വാസികളും ഒരുമിച്ച് ദൈവാരാധന നടത്തുമ്പോൾ തിര ശ്ശീല നീക്കപ്പെടുന്നു. നമ്മുടെ കർത്താവിന്റെ ക്രൂശുമരണ സമയത്ത്

യറുശലേം ദൈവാലയത്തിന്റെ തിരശ്ശീല നടുവേ കീറി ലേവ്യരല്ലാത്തവർക്കും ബലിയർപ്പണത്തിനായി അവസരം നൽകപ്പെട്ടതിനെ തിരശ്ശീല നീക്കുമ്പോൾ അനുസ്മരിപ്പിക്കുന്നു. നമ്മുടെ കർത്താവിന്റെ ക്രൂശ് മരണവേളയിൽ ലോകത്ത് ഇരുട്ടുണ്ടായതിനെ അനുസ്മരിപ്പിച്ചാണ് ഖണ്ഡിപ്പിന്റെ അവസരത്തിൽ തിരശ്ശീല ഇടുന്നത്. സ്വർഗ്ഗവും ഭൂമിയും തമ്മിലുള്ള ബന്ധത്തെ കാണിക്കുന്നതാണിത്. തിരശ്ശീല നീക്കിയിരിക്കുമ്പോൾ സ്വർഗ്ഗം തുറക്കപ്പെട്ട അനുഭവം ലഭ്യമാകുന്നു. തിരശ്ശീല ഇട്ടിരിക്കുമ്പോൾ വി. മദ്ബഹായിലേക്ക് പ്രവേശിക്കുന്നവർ ആദരവോടുകൂടി വേണം തിരശ്ശീല അകറ്റി അകത്ത് കടക്കുവാൻ. ഒരു കാരണവശാലും നിസ്സാരമായി ഇതിനെ കാണുകയോ പെരുമാറുകയോ ചെയ്യരുത്.

### മണി

ദേവാലയങ്ങളിലെ വലിയമണി ദിവസവും രാവിലെയും വൈകിട്ടും അടിക്കണം. പ്രധാന ആരാധനയുടെ പ്രധാന അവസ്സരകളിലും വലിയ മണി അടിക്കണം. ഇത് വിശ്വാസികളെ വിളിച്ച് കൂട്ടാനുള്ള ഉപാധിയെന്ന വണ്ണമാണ്. മേല്പ്പട്ടക്കാരൻ ദേവാലയത്തിലേക്ക് വരുമ്പോഴും ദൈവാലയത്തിൽ നിന്ന് പോകുമ്പോഴും വലിയ മണി അടിച്ചിരിക്കണം. ചെറിയ മണികളും കൈമണി (കിലുക്കുമണി) കളും കിലുക്കുന്നത് ആരാധനയുടെ പ്രാധാന്യം വിളിച്ചറിയിക്കുന്നതിനായിട്ടാണ്. കാഹളനാദം പടയാളികളെ യുദ്ധത്തിനായി ആഹ്വാനം ചെയ്യുന്നതുപോലെ വിശ്വാസികളെ സാത്താനോടുള്ള പോരാട്ടത്തിന് സജ്ജരാക്കുവാൻ മണിനാദം വിളിക്കുന്നു എന്നാണ് അർത്ഥമാക്കുന്നത്.

### മറുവഹ്സാകൾ

സ്രോപ്പേമാലാഖമാരുടെ ചിത്രം ആലേഖനം ചെയ്തിട്ടുള്ള മറുവഹ്സാകൾ കിലുക്കുമ്പോൾ സ്രാപ്പേന്മാരുടെ പറക്കലിന്റെ ചിറകടി നാദത്തെ അനുസ്മരിപ്പിക്കുകയും മാലാഖമാരുടെ ഗണങ്ങളുടെ സാന്നിദ്ധ്യം വി. ആരാധനകളിൽ പ്രകടമാക്കപ്പെടുകയും ചെയ്യുന്നു. മറുവഹ്സാകൾ എത്രയും ഉയർത്തി കാർമ്മികന്റെ തലയ്ക്ക് മീതേ മാലാഖമാർ പറന്നുയർന്ന് നിൽക്കുന്ന പ്രതീതി ഉളവാക്കും വിധം വേണം ഉപയോഗിക്കുവാൻ. രണ്ട് മറുവഹ്സാകളുടേയും തലഭാഗം ഒന്നിനോടൊന്ന് ചേർന്ന് വരത്തക്കവിധം രണ്ട് പേർ ഒരേ പോലെ പിടിക്കണം. വി. ഏവൻഗേലിയോൻ വായന തീരുന്നതുവരെ മറുവഹ്സാകൾ കാർമ്മികന്റെ തലയ്ക്ക് പിന്നിൽ നിശ്ചലമായി പിടിക്കുന്നത് അനുഗ്രഹപ്രദമായിരിക്കും.

## വി. കുർബ്ബാനയിൽ കൈമണികളും, മറുവഹ്സാകളും കിലുക്കേണ്ട സന്ദർഭങ്ങൾ

1. വി. കുർബ്ബാന പരസ്യമായി ആരംഭിക്കുമ്പോൾ
2. ത്രിത്വസ്തുതിയിൽ ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടവനേ എന്നു ചൊല്ലുമ്പോൾ
3. വി. ഏവൻഗേലിയോൻ വായനയ്ക്ക് മുമ്പും പിമ്പുമുള്ള പ്രദിക്ഷിണങ്ങളുടെ വേളയിലും കാർമ്മികന്റെ ഉത്ബോധനങ്ങൾക്ക് വിശ്വാസികൾ മറുപടി പറയുമ്പോഴും.
4. ധൂപക്കുറ്റി വാഴ്ത്തുമ്പോൾ
5. ശോശപ്പാ ആഘോഷിക്കുമ്പോൾ
6. ഭയത്തോടു കൂടി കർത്താവിനെ നമ്മുക്ക് സ്തോത്രം ചെയ്യാമെന്ന് കാർമ്മികന്റെ ആഹ്വാനത്തിന് മറുപടി പറയുമ്പോൾ മുതൽ വി. രഹസ്യങ്ങളെ ആശീർവദിക്കുന്നതുവരെ.
7. വി. കുർബ്ബാന സ്ഥാപനം അനുസ്മരിക്കുമ്പോൾ.
8. പരിശുദ്ധാത്മാവിന്റെ ആവാസം ഉണ്ടാകുമ്പോൾ.
9. പരിശുദ്ധ റൂഹായുടെ ആവാസം സ്ഥിരീകരിക്കുമ്പോൾ.
10. ഖണ്ഡിപ്പ് നടത്തിയാലുടൻ.
11. വി. രഹസ്യങ്ങൾ മുകളിലേക്ക് ഉയർത്തുമ്പോൾ.
12. വി. രഹസ്യങ്ങൾ പടിഞ്ഞാറോട്ടും തിരിച്ചും എഴുന്നള്ളിക്കുമ്പോൾ

### അഴിക്കകം

അഴിക്കകത്ത് കാണപ്പെടുന്ന നമസ്ക്കാരമേശമേൽ പറുദീസായിൽ കാണുന്ന ജീവ വൃക്ഷത്തിന്റെ സ്ഥാനത്ത് സ്ലീബായും, കെരൂബുകളുടെ സ്ഥാനത്ത് രണ്ട് മെഴുകുതിരികളോടു കൂടിയ മെഴുകുതിരിക്കാലുകളും കൂടാതെ വചനമാം ദൈവത്തിന്റെ അടയാളമായ വി. വേദപുസ്തകവുമല്ലാതെ വേറൊന്നും നമസ്ക്കാരമേശയിൽ വയ്ക്കരുത്. വിശുദ്ധമായി നമസ്ക്കാരമേശയെ എല്ലാവരും കാണണം (എല്ലാ പ്രാർത്ഥനകളും നമസ്ക്കാരങ്ങളും ചില കൂദാശകളും നമസ്ക്കാരമേശ കേന്ദ്രീകരിച്ചാകയാൽ മേശയെ ആദരിക്കുകയും വേണം).

### ഹൈക്കലാ

സാധാരണയായി ജനങ്ങൾ നിന്ന് ആരാധനയിൽ സംബന്ധിക്കുന്ന

ദേവാലയ ഭാഗമാണല്ലോ ഹൈക്കലാ. എപ്പോഴും വൃത്തിയായി സൂക്ഷിക്കുവാൻ ശ്രദ്ധിക്കണം. പള്ളികളുടെ നടുക്ക് കാണപ്പെടുന്ന തൂക്ക് വിളക്കും മറ്റ് വിളക്കുകളും മാസത്തിലൊരിക്കലെങ്കിലും തേച്ച് മിനുക്കണം. നമസ്ക്കാരക്രമങ്ങളും, വി. കുർബ്ബാനക്രമങ്ങളും ഓരോ ആഴ്ചയിലും സംബന്ധികൾ ഉപയോഗിച്ചശേഷം ഭംഗിയായും ചിട്ടയായും ഉചിതമായും അടുക്കി വെച്ചിരിക്കണം. പെരുന്നാളുകൾക്ക് വിശ്വാസികൾക്ക് ഉപയോഗിക്കത്തക്കവിധം ശുശ്രൂഷക്രമങ്ങളുടെ കോപ്പികൾ ഉണ്ടെങ്കിൽ അതും ഭംഗിയായി എടുത്ത് വെയ്ക്കുകയും ഉപയോഗം കഴിഞ്ഞ് അതിന്റേതായ സ്ഥാനത്ത് തിരിച്ചുവെക്കുകയും വേണം.

### ചമയപ്പുര

ചമയപ്പുര ഉള്ള പള്ളികളിലെ വി. മദ്ബഹായിൽ ഉപയോഗിക്കുന്ന വിരിക്കൂട്ടം, കാസാക്കൂട്ടം, കാപ്പാക്കൂട്ടം എന്ന് തുടങ്ങിയ എല്ലാ സാധന സാമഗ്രികളും ഭംഗിയായും യുക്തമായും അലമാരകളിൽ സൂക്ഷിച്ചിരിക്കണം. ശുശ്രൂഷകർ ചമയപ്പുരയിൽ നിന്ന് പ്രാർത്ഥനയോടെ ശുശ്രൂഷക്കുപ്പായം അണിഞ്ഞ് വേണം വി. മദ്ബഹായിൽ പ്രവേശിക്കുവാൻ. ഓരോ പ്രാവശ്യവും ആരാധന കഴിഞ്ഞാലുടൻ ചമയപ്പുരയിൽ നിന്നുമെടുത്ത ഓരോന്നും തൽസ്ഥാനങ്ങളിൽ തിരികെ വയ്ക്കണം. അവരവരുടെ ശുശ്രൂഷക്കുപ്പായങ്ങൾ തൂക്കിയിടാൻ സൗകര്യമില്ലാത്തിടത്ത് മടക്കി അലമാരയിൽ സൂക്ഷിക്കേണ്ടതാണ്. ചമയപ്പുരയിലും മാമാദീസാ മുറിയിലും അലങ്കോലമായി ഒന്നും വലിച്ച് വാരി ഇടരുത്.

### മാമോദീസാതൊട്ടി

മാമോദീസാ തൊട്ടിക്ക് ദൈവമാതാവിന്റെ സ്ഥാനമാണുള്ളത്. നമ്മുടെ ഒക്കെയും വീണ്ടും ജനനം മാമോദീസാ തൊട്ടിയെന്ന മാതാവിൽ നിന്നുമാണല്ലോ. ധൂപം വീശുമ്പോൾ മാമോദീസാ തൊട്ടിയ്ക്ക് മൂന്നു പ്രാവശ്യം വീശി വണങ്ങേണ്ടതാണ്.

# 5

# മോറാനായ പെരുന്നാളുകളും കൂദാശകളും

നമ്മുടെ കർത്താവിന്റെ അഥവാ നമ്മുടെ കർത്താവിനോട് ബന്ധപ്പെട്ട പെരുന്നാളുകൾക്കാണ് മാറാനായ പെരുന്നാൾ എന്നു പറയുന്നത്. എല്ലാ മാറാനായ പെരുന്നാളുകളിലും വി. കുർബ്ബാന അർപ്പണം ഉണ്ടായിരിക്കും.

1. യൽദോ (നമ്മുടെ കർത്താവിന്റെ തിരു അവതാരം)

   ഡിസംബർ 25–ന്

2. ദനഹാ (നമ്മുടെ കർത്താവിന്റെ മാമോദീസാ)

   ജനുവരി 6 ന്

3. മായൽത്തോ (നമ്മുടെ കർത്താവിന്റെ ദൈവാല പ്രവേശനം)

   ഫെബ്രുവരി 1 ന്

4. സൂബോറോ (പ. ദൈവമാതാവിനോടുള്ള അറിയിപ്പ്)

   മാർച്ച് 25 ന്

5. സൂലൊഖൊ (നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണം)

   നിശ്ചിത തീയതിയില്ല. ഉയർപ്പിന് ശേഷം

   40–ാം ദിവസം.

6. പ. പത്രോസ് പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മപ്പെരുന്നാൾ

   ജൂൺ 29–ന്.

7. പ. തോമാശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ

   ഡിസംബർ 21–ന്.

8. കൂടാരപ്പെരുന്നാൾ

   ആഗസ്റ്റ് 6–ന്.

9. പ. ദൈവമാതാവിന്റെ വാങ്ങിപ്പ് (ശൂനോയോ)

   ആഗസ്റ്റ് 15–ന്.

10. സ്ലീബാ പെരുന്നാൾ

സെപ്റ്റംബർ 14 ന്

പ. ദൈവമാതാവുമായി ബന്ധപ്പെട്ട മറ്റു പെരുന്നാളുകൾ

1. വിത്തുകൾക്കു വേണ്ടി ജനുവരി 15 ന്
2. കതിരുകൾക്കു വേണ്ടി മെയ് 15 ന്
3. ജനന പെരുന്നാൾ സെപ്റ്റംബർ 8 ന്
4. പുകഴ്ച പെരുന്നാൾ ഡിസംബർ 26 ന്

## ജനന പെരുന്നാൾ (യൽദോ)- ഡിസംബർ 25

ജനന പെരുന്നാളിന്റെ പ്രത്യേക ശുശ്രൂഷയായ തീജ്വാലയ്ക്കുള്ള ക്രമീകരണങ്ങൾ നേരത്തേ ചെയ്യണം. പള്ളിയുടെ പടിഞ്ഞാറേ മുറ്റത്ത് കുരിശാകൃതിയിൽ ഒരു കുഴി കുഴിച്ച് അതിൽ കുരുത്തോലയും ഉണങ്ങിയ ഇത്തിൾക്കണ്ണിയോ നല്ലയിനം വിറകോ ചിരട്ടയോ നിറയ്ക്കണം. (ഇത്തിൾക്കണ്ണി ഫലവൃക്ഷത്തെ നശിപ്പിക്കുന്നതുപോലെ മനുഷ്യവർഗ്ഗത്തെ നശിപ്പിക്കുന്ന പൈശാചികപ്രേരിതമായ സകലത്തേയും നിത്യാഗ്നിയിൽ ദഹിപ്പിക്കുനന്തിന്റെ പ്രതീകമായിട്ടാണ് ഇത്തിൾക്കണ്ണികൾ ഉപയോഗിക്കുന്നത്. കുഴിക്കുവാൻ സൗകര്യമില്ലാത്ത സ്ഥലങ്ങളിൽ ഏതെങ്കിലും ഒരുപാത്രത്തിൽ കുരുത്തോലയോ ചിരട്ടയോ ഇട്ട് സൗകര്യപ്രദമായി തീ കത്തിക്കണം. തീയിൽ ഇടുവാനുള്ള കുന്തിരിക്കം ചെറിയ കടലാസ് പൊതികളാക്കിയാൽ നന്ന്. പ്രദക്ഷിണം ആഘോഷമായി നടത്തുന്നതിന് ആവശ്യമായ സാധനങ്ങൾ നേരത്തെ ക്രമീകരിച്ച് വെക്കണം.

രാത്രി നമസ്ക്കാരം മൂന്നാം കൗമായുടെ അന്ത്യം ഹാലേലൂയ്യാ ഹാലേലൂയ്യാ ദൈവമേ നിനക്ക് സ്തുതി എന്നു ചൊല്ലി നാലാം കൗമാ ആരംഭിക്കുമ്പോൾ ത്രോണോസിന്മേൽ ഒരു മെഴുകുതിരി കത്തിച്ച് മറ വലിക്കുന്നു. ധൂപ പ്രാർത്തനാ സമയത്ത് കുന്തിരിക്കം ഇടുവിച്ച് മദ്ബഹായിലും പിന്നീട് മുറപ്രകാരം വീശണം. രാത്രി നമസ്ക്കാരത്തിന്റെ ഒടുവിൽ കൂട, കൊടി, മെഴുകുതിരികൾ, ധൂപക്കുറ്റി, മണി, മറുവഹ്സാകൾ, ഏവൻഗേലിയോൻ, കുരിശ് എന്നിവയോടെ പ്രദക്ഷിണമായി വടക്കേവാതിലിൽ കൂടി പുറത്ത് ഇറങ്ങി തീ ജ്വാലയ്ക്കായി ഒരുക്കിയ സ്ഥാനത്ത് എത്തുമ്പോൾ പൗലൂസ് ശ്ലീഹാ എന്ന ഗാനം ചൊല്ലുകയും തീജ്വാലയുടെ തെക്ക് കിഴക്ക് ഭാഗത്ത് പടിഞ്ഞാറോട്ട് തിരിഞ്ഞ് നിന്ന് കൊണ്ട്

ലേഖനം വായിക്കുകയും ചെയ്യുന്നു. ഏവൻഗേലിയോൻ വായിക്കുമ്പോൾ ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും ധൂപം വീശുകയും മണി-മറുവഹ്സാകൾ എന്നിവ കിലുക്കുകയും ചെയ്യണം. പ്രധാന കാർമ്മികൻ തീ കത്തിച്ച് കുന്തിരിക്കം ഇട്ടശേഷം മാലാഖമാരുടെ സ്തുതിപ്പ് ചൊല്ലിക്കൊണ്ട് എല്ലാവരും തീജ്വാലയ്ക്ക് വലം വയ്ക്കുകയും തീജ്വാലയിൽ കുന്തിരിക്കം സമർപ്പിക്കുകയും ചെയ്യുന്നു. കുന്തിരിക്ക സമർപ്പണം ലോകരക്ഷയ്ക്കായി മനുഷ്യാവതാരം ചെയ്ത രക്ഷകന് സമർപ്പിക്കുന്ന സ്നേഹോപഹാരമായി കരുതി വിനയ പൂർവ്വം അർപ്പിക്കണം. അലക്ഷ്യമായി വലിച്ചെറിയുവാൻ ഇടയാകരുത്. പ്രദക്ഷിണം പള്ളിക്ക് ഒരു വലം വച്ച് തെക്കേ വാതിലിൽ കൂടി പള്ളിയുടെ ഉള്ളിൽ പ്രവേശിച്ച ശേഷം സ്ലീബാ ആഘോഷം നടത്തുന്നു. അപ്പോൾ കുന്തിരിക്കം ഇടുവിച്ച് ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മണി മറുവഹ്സാകൾ എന്നിവ കിലുക്കുകയും ചെയ്യണം. കിഴക്കോട്ട് അഭിമുഖമായി നിൽക്കുന്ന കാർമ്മികന്റെ വല തു വശത്ത് കാർമ്മികന് അഭിമുഖമായി നിന്ന് വേണം ധൂപം വീശുവാൻ.

### ദനഹാ പെരുന്നാൾ (കർത്താവിന്റെ മാമോദീസാ- ജനുവരി6)

വെള്ളം വാഴ്വിനുള്ള ചെറിയ ഗ്ലാസ്സ് ഭരണിയിൽ ശുദ്ധജലം നിറച്ച് വച്ചിരിക്കണം. ഭരണിയുടെ വായ്ക്കൽ ഒരു കുരിശും വയ്ക്കണം. വാഴ്ത്തുന്നതിനുള്ള വെള്ളവുമായി പ്രദക്ഷിണത്തിന് കുട, കൊടി, കുരിശ്, ഏവൻഗേലിയോൻ, ധൂപക്കുറ്റി, മണി, മറുവഹ്സാകൾ, മെഴുകുതിരി എന്നിവയുമായി പ്രദക്ഷിണം നടത്തണം. ശുശ്രൂഷകരിൽ ഒരാളുടെ കയ്യിൽ വെള്ളം നിറച്ചിരിക്കുന്ന ഭരണി കൊടുക്കുകയും ശോശാപ്പാ കൊണ്ട് ആളിന്റെ തലയും ഭരണിയുടെ വായും മൂടുകയും ചെയ്ത് വേണം പ്രദക്ഷിണത്തിന് പുറപ്പെടുവാൻ. പള്ളിയുടെ വടക്കേ വാതിലിൽ കൂടി ഇറങ്ങി പള്ളിക്ക് വലം വച്ച് തെക്കേ വാതിലിൽ കൂടി അകത്ത് പ്രവേശിച്ച് നമസ്ക്കാരമേശമേൽ ശുദ്ധജലം നിറച്ച ഭരണി വെച്ച് ശോശാപ്പാ കൊണ്ട് മൂടി ഇരുവശത്തും മെഴുകുതിരികളും കിഴക്കുവശത്തായി കുരിശും വച്ചുവേണം ശുശ്രൂഷ ആരംഭിക്കുവാൻ. പ്രൊമിയോൻ, എത്രോ എന്നിവയ്ക്ക് മുറപ്രകാരം കുന്തിരിക്കം ഇട്ട് ശുദ്ധജലം വച്ചിരിക്കുന്ന നമസ്ക്കാരമേശയുടെ നേരെയും വി. ത്രോണോസിന് നേരെയും വീശി, കാർമ്മികനും ശേഷം മറ്റുള്ളവരുടെ നേരെയും വീശണം. വേദവായനകൾ നേരത്തെ തന്നെ തയ്യാറാക്കി വയ്ക്കണം. പഴയ നിയമ വായന സാധാരണ വി. കുർബ്ബാനയ്ക്ക് മുമ്പായി ചെയ്യുന്ന സ്ഥലത്തുനിന്ന് ചെയ്യാം. ലേഖനങ്ങൾ നമസ്ക്കാര മേശയുടെ പടിഞ്ഞാറു വശത്ത് (ഇരുവശങ്ങളിലായി) പടിഞ്ഞാറോട്ട് അഭിമുഖമായി നിന്നുകൊണ്ട് വായിക്കണം. പഴയനിയമം നമസ്ക്കാരമേശയുടെ വടക്കു കിഴക്കേ അരികിൽ

പടിഞ്ഞാറോട്ട് നിന്നു കൊണ്ട് വായിക്കണം. ഭൂവിലശേഷം.....എന്ന ഗീതം ചൊല്ലിത്തീരുമ്പോൾ ശുശ്രൂഷ നടത്തുന്ന മേശയുടെ വടക്കു ഭാഗത്ത് അല്പം മുമ്പോട്ട് മാറി നിന്ന് 'അപ്പോസ്തോല പ്രവർത്തി' അഥവാ 'നടപ്പുകളുടെ പുസ്തകത്തിൽ നിന്നും' വായിക്കണം. 'പൗലൂസ് ശ്ലീഹാ.....' എന്ന ഗീതം തീരുമ്പോൾ ശുശ്രൂഷ നടത്തുന്ന മേശയുടെ തെക്ക് ഭാഗത്ത് അല്പം മുമ്പോട്ട് മാറി നിന്ന് പൗലൂസ് ശ്ലീഹായുടെ ലേഖനത്തിൽ നിന്നും വായിക്കണം. ശുശ്രൂഷ നടത്തുന്നത് മദ്ബഹായിൽ വെച്ചാണെങ്കിൽ വി. കുർബാനയിലെപ്പോലെ ഒരു നട ഇറങ്ങിനിന്നുകൊണ്ട് വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ പതിവുപോലെ ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മണി മറുവഹ്സാകൾ കിലുക്കുകയും ചെയ്യണം. ഏവൻഗേലിയോൻ വായിച്ചു തീരുമ്പോൾ പടിഞ്ഞാറോട്ട് തിരിഞ്ഞു നിന്നുകൊണ്ട് രണ്ടു ശുശ്രൂഷക്കാർ ലുത്തിനിയാ വായിക്കുമ്പോൾ ജനം പ്രതിവാക്യമായി കുറിയേലായിസ്സോൻ എന്നു ചൊല്ലുന്നു. അവസാന ലുത്തിനിയാ തീരുമ്പോൾ മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ ചൊല്ലിയശേഷം ശുശ്രൂഷക്കാരൻ: 'സ്തൗമെൻകാലോസ്' എന്നും എല്ലാവരും കൂടി 'കുറിയേലായിസ്സോൻ' എന്നും ചൊല്ലുന്നു. രണ്ടാമത്തെ പ്രൊമിയോന്റെ അവസാനവും ധൂപം വീശണം. പടിഞ്ഞാറെ വാതിൽ വരെ വീശിയശേഷം സെദറാ വായന തീരുന്നതുവരെ വീശിക്കൊണ്ടു നിൽക്കണം. സെദറാ തീരുമ്പോൾ ധൂപക്കുറ്റി വാഴ്ത്തുന്നു. വി. കുർബാനയിലെ പോലെ ശുശ്രൂഷക്കാരൻ വലതു കൈയ്യിൽ ധൂപക്കുറ്റിയും ഇടതു കൈയ്യിൽ കുന്തിരിക്ക പാത്രവുമായി കാർമ്മികന്റെ വലതു വശത്തു വന്നു വടക്കോട്ടു തിരിഞ്ഞു നിൽക്കണം. കുന്തിരിക്കം ഇട്ടശേഷം വലതു കൈയ്യുടെ മൂന്നു വിരലുകൾ കൊണ്ട് ധൂപക്കുറ്റി വെള്ളം വച്ചിരിക്കുന്ന പാത്രത്തിനു നേരെ പടിഞ്ഞാറായി ഉയർത്തിപ്പിടിച്ചു നിൽക്കണം. ധൂപക്കുറ്റി വാഴ്ത്തുമ്പോൾ മണി മറുവഹ്സാകൾ കിലുക്കണം. കാർമ്മികൻ ധൂപക്കുറ്റി വാഴ്ത്തിയ ശേഷം ധൂപക്കുറ്റി വാങ്ങി ധൂപം വീശുന്നു. കാർമ്മികൻ ധൂപം വീശിത്തീരുമ്പോൾ ശുശ്രൂഷക്കാരൻ:- " ബാറെക്മോർ ദിവ്യജ്ഞാനം ശ്രദ്ധിച്ചു കൊണ്ട് നാം എല്ലാവരും നല്ല വണ്ണം നിന്നു ബഹുമാനപ്പെട്ട പട്ടക്കാരന്റെ (വന്ദ്യപിതാവിന്റെ) പ്രാർത്ഥന ഏറ്റുചൊല്ലണം." എന്ന ഉൽബോധനം നടത്തുന്നതും വിശ്വാസ പ്രമാണം ചൊല്ലുമ്പോൾ ധൂപക്കുറ്റി വീശുന്ന ശുശ്രൂഷക്കാരൻ വി. കുർബാനയിലെപ്പോലെ മുറപ്രകാരം വീശിയ ശേഷം പടിഞ്ഞാറെ വാതിൽ വരെ വീശി പോകണം. വിശ്വാസപ്രമാണം തീരുമ്പോൾ ശുശ്രൂഷക്കാരൻ :- സ്തൗമെൻ കാലോസ് എന്നും എല്ലാവരും കൂടി കുറിയേലായിസ്സോൻ എന്നും ചൊല്ലണം. പിന്നീടുള്ള ശുശ്രൂഷ തീരുന്നതു വരെ ധൂപം വീശിക്കൊണ്ടു നിൽക്കണം. വെള്ളം വച്ചിരിക്കുന്ന പാത്രം മൂടിയ ശോശാപ്പാ എടുത്ത് ആഘോഷിക്കുമ്പോൾ ശുശ്രൂഷക്കാരൻ "ബാറെ

ക്മോർ നാം എല്ലാവരും ഭക്തിയോടും പരിപാകതയോടും വെടിപ്പോടും വിശുദ്ധിയോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും കൂടി ഭംഗിയായി നിന്നു കൊണ്ട് ഈ ബഹുമാനപ്പെട്ട പട്ടക്കാരന്റെ (വന്ദ്യപിതാവിന്റെ) കൈകളാൽ അനുഗ്രഹിക്കപ്പെടുന്ന ഈ വെള്ളത്തിൽ ദൃഷ്ടിയുറപ്പിച്ച് അതിനു വേണ്ടി സർവ്വ വല്ലഭനായ ദൈവത്തിങ്കൽ സമാധാനമായും ശാന്തമായും പ്രാർത്ഥനയും യാചനയും സമർപ്പിക്കണം,"എന്നു ചൊല്ലണം അപ്പോൾ മണി മറുവഹ്സാകൾ കിലുക്കണം. കാർമ്മികൻ വെള്ളത്തിന്മേൽ കൈ ആവസിപ്പിച്ചു വാഴ്ത്തുമ്പോഴും മണി മറുവഹ്സാകൾ കിലുക്കണം.സ്ലീബാ ആഘോഷസമയത്ത് പതിവു പോലെ ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് എപ്പോഴും കാർമ്മികന്റെ വലതു വശത്തു നിന്ന് ധൂപം വീശുകയും ഇരു വശവും മെഴുകുതിരികൾ പിടിക്കുകയും മണി, മറുവഹ്സാകൾ കിലുക്കുകയും ചെയ്യുന്നു. വി. കുർബാനന്തരം വിശ്വാസികൾ വി. ജലം പാനം ചെയ്ത് പിരിയുന്നു.

### ശുബുക്കോനോ ശുശ്രൂഷ

നോമ്പിൽ പ്രവേശിക്കുന്ന ഓരോ വിശ്വാസിയും പരസ്പരം സമാധാനത്തിലും സ്നേഹത്തിലും വസിക്കണമെന്നതിനാലാണ് ഈ ദിവ്യ ശുശ്രൂഷ നടത്തുന്നത്. വലിയ നോമ്പിന്റെ ആദ്യ ദിവസം നടത്തുന്ന ശുബുക്കോനോ ശുശ്രൂഷ നമസ്ക്കാരമേശമേൽ ഒരു കുരിശും ഇരുവശവും ഓരോ മെഴുകുതിരികൾ കത്തിച്ചു വെച്ചു കൊണ്ട് നടത്തുന്നു. പ്രൊമിയോന്റെ അവസാനം ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസിനും എല്ലാം മുറപ്രകാരം വീശിയ ശേഷം പടിഞ്ഞാറെ വാതിൽ വരെ വീശി മടങ്ങി വന്നു സെദറാവായന തീരുന്നതു വരെ കാർമ്മികന്റെപിമ്പിൽ വീശിക്കൊണ്ട് നിൽക്കണം. ത്രോണോസിന് വീശി മുത്തി വേണം അവസാനിപ്പിക്കുവാൻ. എത്രോ സമയത്തും ഇപ്രകാരം ധൂപം വീശണം. വേദവായനകൾ യഥാക്രമം നമസ്ക്കാര മേശയുടെ വടക്കുവശത്തും തെക്കുവശത്തും അല്പം മുമ്പോട്ട് മാറി നിന്നു മുറപ്രകാരം വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ പതിവു പോലെ ധൂപം വീശുകയും മണി മറുവഹ്സാകൾ കിലുക്കുകയും ഇരു വശവും മെഴുകു തിരികൾ പിടിക്കുകയും ചെയ്യണം.

### പാതിനോമ്പ്

ഇസ്രായേൽ ജനം മരുഭൂമിയിൽ വെച്ച് സർപ്പ ദംശനത്തിൽ നിന്നുമുള്ള രക്ഷയ്ക്കായി പാളയ മദ്ധ്യേ ഉയർത്തിയ പിച്ചള സർപ്പം ഗോഗുൽത്തായിലെ സ്ലീബായിൽ ബലിയർപ്പിക്കപ്പെട്ട രക്ഷകന്റെ മുൻകുറിയാണ്. വി. നോമ്പിന്റെ മദ്ധ്യത്തിൽ ദേവാലയമദ്ധ്യേ പ. സ്ലീബാ സ്ഥാപിക്കു

ന്നത് ഏറെ അർത്ഥവത്താണ്. തലേ ദിവസം തന്നെ ഗോഗുൽത്തായും പ. സ്ലീബായും വൃത്തിയാക്കി പള്ളിക്കുള്ളിൽ വെച്ചിരിക്കണം. ഗോഗുൽ ത്തായുടെ ചുവന്ന വിരിയും പ. സ്ലീബായുടെ ചുവന്ന ഊറാറായും വൃത്തിയാക്കി അണിയിച്ചിരിക്കണം. പാതിനോമ്പ് ദിവസം വിരികൾ ഇട്ട് അലങ്കരിച്ച ഗോഗുൽത്താമേൽ സ്ലീബാ ആഘോഷിച്ച് പള്ളി മദ്ധ്യത്തിൽ സ്ഥാപിക്കുന്നു. പ്രദക്ഷിണം നടത്തുന്നുവെങ്കിൽ ആഘോഷമായി പള്ളിയ്ക്കു പുറത്തുകൂടിയോ, അകത്തു കൂടിയോ നടത്തുന്നു. ധൂപ ക്കുറ്റി, മണി, മറുവഹ്സാകൾ, മെഴുകുതിരികൾ, ഏവൻഗേലിയോൻ എല്ലാം ഉണ്ടായിരിക്കണം. സ്ലീബാ ആഘോഷണ സമയത്ത് പതിവു പോലെ ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മറുവഹ്സാകൾ കിലുക്കുകയും ധൂപം വീശുകയും ചെയ്യണം. കുരിശ് ഗോഗുൽത്താമേൽ വച്ചശേഷം ഇരുവശവും കത്തിച്ച മെഴുകുതിരികളും മറുവഹ്സാകളും വെച്ച് ധൂപം വയ്ക്കുന്നു. നമസ്ക്കാര സമയത്ത് മദ്ബഹായിൽ ഒരു മെഴു കുതിരി കത്തിക്കുമ്പോൾ ഗോഗുൽത്തായിൽ ഒന്നും മദ്ബഹായിൽ രണ്ട് തിരികൾ കത്തിക്കുമ്പോൾ ഗോഗുൽത്തായിലും രണ്ട് മെഴുകുതിരികൾ കത്തിക്കണം. ധൂപം വീശി പടിഞ്ഞാറോട്ട് പോകുമ്പോൾ ഗോഗുൽത്താ യിക്കും വീശി മുത്തണം. സാധാരണ ദിവസങ്ങളിൽ ഗോഗുൽത്തായുടെ വിരി ചുവന്നതും ഹാശാആഴ്ച കറുത്തതും ആയിരിക്കണം. ഹാശാ ആഴ്ച മദ്ബഹാ തുറക്കാത്തതിനാൽ ഏവൻഗേലി മേശ എടുത്തു താഴെ നമസ്ക്കാരമേശയുടെ വലത് വശത്ത് വയ്ക്കണം. ഏവൻഗേലിയോൻ മേശയുടെ മുമ്പിൽ ഒരു ചെറിയ പായോ, കാർപ്പറ്റ് പീസോ ഇട്ടാൽ നന്നാ യിരിക്കും.

## ഓശാന ഞായറാഴ്ച

നമ്മുടെ കർത്താവിന്റെ യേറുശലേം പ്രവേശന വേളയിൽ ഹോശന്നാ പാടി രാജാവായി എതിരേറ്റതിന്റെ അനുസ്മരണമാണല്ലോ ഓശാന പെരു ന്നാൾ. 'ഹോശന്നാ' എന്ന വാക്കിന്റെ അർത്ഥം രക്ഷിക്ക എന്നതാണ്. ആഹ്ളാദ തിമിർപ്പോടെ ആഘോഷിക്കപ്പെടേണ്ട ഒരു പെരുന്നാളാണി ത്. 40-ാം വെള്ളിയാഴ്ചയൊ അതിനടുത്ത ശനിയാഴ്ചയോ കുരുത്തോ ലയും പൂക്കളും ക്രമീകരിച്ച് വയ്ക്കണം. കുരുത്തോല വാഴ്വിന്റെ ക്രമത്തിനാവശ്യമായ കുരുത്തോലയും ഊശാന പാടുമ്പോൾ വിതറു ന്നതിനുള്ള പൂക്കളും കരുതണം. കാർമ്മികൻ പിടിക്കുന്ന കുരുത്തോല കെട്ടിൽ കുരിശാകൃതി വരുത്തിയ കുരുത്തോലയും വച്ചിരിക്കണം. ശുശ്രൂഷ നടത്തുന്നതിന് വിരിച്ചൊരുക്കിയ ഒരു മേശയും പ്രതിക്ഷിണ ത്തിന് ആവശ്യമായ കുട, കൊടി മുതലായവയും നേരത്തെ ക്രമപ്പെടു ത്തി വയ്ക്കണം. പ്രദക്ഷിണത്തിന് ആവശ്യമായ കുട, കൊടി മുതലായ വയും നേരത്തെ ക്രമപ്പെടുത്തി വയ്ക്കണം. പ്രദക്ഷിണ സമയത്ത് പിടി

ക്കുന്നതിന് കുരുത്തോലകൾ വിതരണം ചെയ്യണം. കാർമ്മികന്റെ ഇരു വശവും മെഴുകുതിരികൾ, മറുവഹ്സാകൾ പിടിക്കുകയും മുമ്പിൽ വി. ഏവൻഗേലിയോൻ, ധൂപക്കുറ്റി എന്നിവയുമായി വടക്കെ വാതിൽ വഴി ഇറങ്ങി പ്രദക്ഷിണം ആഘോഷമായി നടത്തുന്നു. ഊശാന പാടുമ്പോൾ പൂക്കൾ വിതറുകയും മണി, മറുവഹ്സാകൾ കിലുക്കുകയും ചെയ്യണം. പടിഞ്ഞാറെ വാതിലിൽ എത്തുമ്പോൾ വി. ഏവൻഗേലിയോൻ വായിക്കുന്നു. അപ്പോൾ ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മണി, മറുവഹ്സാകൾ കിലുക്കുകയും ചെയ്യണം. ഊശാന പാടുമ്പോഴും മണി, മറുവഹ്സാകൾ കിലുക്കുകയും ഇരുവശവും നിന്ന് പൂക്കൾ വിതറുകയും ചെയ്യുന്നു.

കാർമ്മികന്റെ ഇരു വശവും രണ്ട് ശുശ്രൂഷകർ നിന്ന് പൂക്കൾ അച്ചടക്കത്തോടെ വിതറുന്നത് കുട്ടികൾക്ക് മാതൃകയായിരിക്കണം. പള്ളിയ്ക്ക് ചുറ്റും ഒരു പ്രദക്ഷിണം നടത്തിയ ശേഷം തെക്കെവാതിൽക്കൽ വഴി അകത്തു പ്രവേശിക്കുന്നു. വിരിച്ചൊരുക്കിയ മേശപ്പുറത്ത് ഒരു കുരിശും ഇരുവശവും മെഴുകുതിരികളും കത്തിച്ചു വെയ്ക്കണം. പ്രദക്ഷിണത്തിന് ഉപയോഗിച്ച കുരുത്തോലകൾ എല്ലാം ശേഖരിച്ച് മേശമേൽ അടുക്കി വയ്ക്കണം. പ്രൊമിയോന്റെ സമയത്ത് ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് ത്രോണോസുകൾക്കും വി. ഏവൻഗേലിയോനും വീശിയ ശേഷം കുരുത്തോല വാഴ്വുശുശ്രൂഷ നടത്തുന്ന മേശയിലുള്ള പ. സ്ലീബായ്ക്കും കുരുത്തോലകൾക്കും വീശി വണങ്ങണം. അതിനു ശേഷം മുറപ്രകാരം മറ്റുള്ളവർക്കും വീശി വണങ്ങി പടിഞ്ഞാറെ വാതിൽ വരെ വീശി പോയ ശേഷം മടങ്ങി വന്നു സെദറാ വായന തീരുന്നതുവരെ കാർമ്മികന്റെ പിമ്പിൽ വീശിക്കൊണ്ട് നിൽക്കണം. സെദറാ വയിച്ചു തീരുമ്പോൾ ശുശ്രൂഷ നടത്തുന്ന മേശയ്ക്കും ത്രോണോസിനും വീശി ധൂപക്കുറ്റി മാറ്റി വയ്ക്കുന്നു. എത്രോ വായിക്കുന്ന സമയത്തും ഇപ്രകാരം ധൂപം വീശണം. പഴയ നിയമം നമസ്ക്കാര മേശയുടെ അവിടെയും, ലേഖനങ്ങൾ, ശുശ്രൂഷ നടത്തുന്ന മേശയുടെ വടക്കു ഭാഗത്തും തെക്കുഭാഗത്തും അല്പം മുമ്പോട്ട് മാറി നിന്നുകൊണ്ട് ക്രമപ്രകാരം വായിക്കണം. ശുശ്രൂഷ മദ്ബഹായിൽ വച്ചാണുനടത്തുന്നതെങ്കിൽ വി. കുർബാനയിലെ പോലെ ഒരു നട ഇറങ്ങി നിന്നുകൊണ്ട് ലേഖനങ്ങൾ വായിക്കണം. വി. ഏവൻഗേലിയോൻ ക്രമമനുസരിച്ച് വായിക്കുന്നു. ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മണി,മറുവഹ്സാകൾ കിലുക്കുകയും ധൂപം വീശുകയും പതിവു പോലെ ചെയ്യണം. ഊശാന ചൊല്ലുമ്പോഴും മണി, മറുവഹ്സാകൾ കിലുക്കുയും ഇരുവശവും നിന്ന് പൂക്കൾ വിതറുകയും ചെയ്യേണ്ടതാണ്. വി. ഏവൻഗേലിയോൻ വായന തീരുമ്പോൾ രണ്ട് ശുശ്രൂഷകർ ഇരുവശങ്ങളിലുമായി പടിഞ്ഞാറോട്ട് തിരിഞ്ഞ് നിന്ന്

ലുത്തിനിയാ വായിക്കുന്നു. പ്രതിവാക്യമായി കുറിയേലായിസ്സോൻ എന്നു ചൊല്ലണം. പിന്നീട് കാർമ്മികൻ കുരുത്തോല വാഴ്ത്തുമ്പോൾ ധൂപം വീശുന്ന ശുശ്രൂഷക്കാരൻ കാർമ്മികന്റെ പിമ്പിൽ വീശിക്കൊണ്ട് നിൽക്കണം. കാർമ്മികൻ "നിങ്ങൾക്കെല്ലാം സമാധാനമുണ്ടായിരിക്കട്ടെ എന്ന് ആശംസിക്കുന്നതിനു പ്രതിവാക്യം ചൊല്ലിയ ശേഷം ശുശ്രൂഷക്കാരൻ ബാറക്മോർ കരുണ്യവാനായ കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം". എന്ന ഉൽബോധനം നടത്തണം. കാർമ്മികൻ കൈ ആവസിപ്പിച്ച് വാഴത്തുമ്പോൾ മണി, മറുവഹ്സാകൾ കിലുക്കണം. സ്ലീബാ ആഘോഷണ സമയത്ത് പതിവ് പോലെ കാർമ്മികന്റെ വലത് വശത്തു നിന്നും ധൂപം വീശുകയും ഇരു വശവും മെഴുകുതിരികൾ പിടിക്കുകയും മറുവഹ്സാകൾ കിലുക്കുകയും ചെയ്യണം. ശുശ്രൂഷ, കഴിഞ്ഞ് സന്ധ്യാ നമസ്ക്കാരത്തിന് മുമ്പായി ശുശ്രൂഷക്കാരൻ പൂക്കൾ എല്ലാം മാറ്റി പള്ളിയങ്കം വൃത്തിയാക്കണം. ഗോഗുൽത്തായിൽ വന്നിരിക്കുന്ന വാഴ്ത്തിയ കുരുത്തോല താഴെ വീഴാതെ ശ്രദ്ധിക്കണം. അതുപോലെ വാഴ്ത്തിയ ഒരു കുരുത്തോലയും നിന്ദിക്കപ്പെടാതിരിക്കാൻ ശ്രദ്ധിക്കണം. വിശ്വാസികൾക്ക് നൽകി കഴിഞ്ഞ് മിച്ചം വരുന്ന കുരുത്തോലകൾ വെയിലത്ത് വച്ച് ഉണങ്ങി അടുത്ത ക്രിസ്മസ് ദിനത്തിലെ തീജ്വാലയിൽ നിക്ഷേപിക്കുവാൻ വേണ്ടി വൃത്തിയായി സൂക്ഷിച്ച് വെച്ചിരിക്കണം. പെസഹാ വ്യാഴാഴ്ച

ഗോഗുൽത്തായിൽ, സന്ധ്യാ നമസ്ക്കാരത്തിനു വടക്കുവശത്തെയും സുത്താറാ ആരംഭിക്കുമ്പോൾ തെക്കുവശത്തെയും തിരികൾ കത്തിക്കുന്നു. രാത്രി നമസ്ക്കാരത്തിന്റെ ആരംഭത്തിൽ വടക്ക് വശത്ത് മാത്രം തിരി കത്തിക്കണം. മൂന്നാം കൗമായുടെ അവസാനം-നാലാം കൗമാ ആരംഭിക്കുമ്പോൾ-വടക്കുവശത്തെയും മെഴുകുതിരികൾ കത്തിക്കുന്നു. കാർമ്മികൻ വി. കുർബാനയുടെ തൂയോബോക്കായി മദ്ബഹായിൽ പ്രവേശിക്കുമ്പോൾ മാത്രം ത്രോണോസിൽ മെഴുകുതിരി കത്തിച്ചാൽ മതി. നമസ്ക്കാര സമയത്തെ പ്രൊമിയോൻ, എത്രോ സമയങ്ങളിൽ ധൂപം വീശുമ്പോൾ ആദ്യം ഗോഗുൽത്തായിക്ക് വീശി മുറപ്രകാരം മറ്റുള്ളവർക്ക് വീശി വണങ്ങി ഗോഗുൽത്തായ്ക്ക് വീശി അവസാനിപ്പിക്കണം. ഹാശാ ആഴ്ച ധുപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച ശേഷം കൈ മുത്തുകയോ, മേൽപ്പട്ടക്കാർക്കു വീശുകയോ മുത്തുകയോ ചെയ്യുന്നില്ല. വി. കുർബാനയിൽ ഏവൻഗേലിയോൻ വായനാ സമയത്ത് മണി മറുവഹ്സാകൾ ഉപയോഗിക്കുന്നില്ല. വിശ്വാസപ്രമാണ ശേഷമുള്ള കാർമ്മികന്റെ പ്രാർത്ഥന തീരുമ്പോൾ ആമ്മീൻ പറഞ്ഞ ശേഷം ശുശ്രൂഷക്കാരൻ: - "ബാറെക്മോർ കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം." എന്നു ചൊല്ലണം. കർതൃ പ്രർത്ഥനയ്ക്ക് ശേഷ

മുള്ള പ്രർത്ഥന തീരുമ്പോഴും ആമ്മീൻ പറഞ്ഞ ശേഷം ശുശ്രൂഷക്കാരൻ : –"ബാറെക്മോർ അണയ്ക്കപ്പെട്ട ഈ വിശുദ്ധ രഹസ്യങ്ങൽ കൈകൊള്ളുന്നതിനു മുമ്പിൽ വീണ്ടും കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിയ്ക്കണം." എന്നു പറയണം. ധൂപ പ്രാർത്ഥനകൾ ചൊല്ലുകയില്ല. പെസഹായുടെ കൗമാ ചൊല്ലുമ്പോൾ ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് വീശണം. കൃതജ്ഞനാ പ്രർത്ഥന തീരുമ്പോഴും ആമ്മീൻ പറഞ്ഞ ശേഷം ശുശ്രൂഷക്കാരൻ :– " ബാറെക്മോർ നൽകപ്പെട്ട വിശുദ്ധ രഹസ്യങ്ങൾ കൈകൊണ്ടതിന്റെ ശേഷം വീണ്ടും കരുണയുള്ളവനായ കർത്താവിന്റെ മുമ്പാകെ നാം തല കുനിയ്ക്കണം"എന്നു പറയണം. പെസഹായുടെ കൗമാ ചൊല്ലിയ ശേഷം, കൈമുത്തില്ലാത്തതിനാൽ, കാണിക്കയിട്ടു പിരിയുന്നു.

## കാൽകഴുകൽ ശുശ്രൂഷ

മേല്പട്ടക്കാർ മാത്രം നടത്തുന്ന ഈ ശുശ്രൂഷ നടത്തുന്ന പ്ലാറ്റ്ഫോമിന്റെ കിഴക്കു ഭാഗത്ത് ഒരു മേശമേൽ ഒരു കുരിശും ഇരുവശവുംഓരോ മെഴുകുതിരികളും, ധൂപക്കുറ്റി, വി.ഏവൻഗേലിയോൻ മേശ, മേൽപ്പട്ടക്കാരന്റെ സിംഹാസനം ഇവ കൂടാതെ ഇരുവശവും കിഴക്കു പടിഞ്ഞാറായി കഴുകപ്പെടുവാനുള്ള 6 പേർക്കു വീതം ഇരിക്കുന്നതിനുള്ള ഇരിപ്പിടങ്ങളും ക്രമപ്പെടുത്തി വയ്ക്കണം. കഴുകുന്നതിനുള്ള വെള്ളം ആവശ്യത്തിന് നേരത്തേ തന്നെ സംഭരിച്ചിരിക്കണം. വെള്ളം ഒഴിക്കുന്നതിനുള്ള ജഗ്ഗ്, ഒരു ബേസിൻ, കാർമ്മികന് അരയിൽ കെട്ടി തുവർത്തുവാനുള്ള 6 വാര വെള്ളത്തുണി വേറൊരു തൂവാല കഴുകലിനു ശേഷം പാദങ്ങളിൽ പുരട്ടുവാൻ ഒരു ചെറിയ പാത്രത്തിൽ അല്പം സൈത്തും പഞ്ഞിയും സോപ്പും കരുതിയിരിക്കണം. തെക്ക് വശത്തെ ഇരുപ്പിടങ്ങളിൽ കിഴക്കെ അറ്റത്ത് ഏറ്റവും പ്രായം കുറഞ്ഞയാളും പിന്നീട് മൂപ്പ് മുറയ്ക്ക് ഇരിക്കുകയും വടക്കെ വശത്ത് കിഴക്കെ അറ്റത്ത് ഏറ്റവും പ്രായം കൂടിയ ആളും ഇരിക്കണം. ശുശ്രൂഷാ സമയത്തെ വായനകൾ പ്ലാറ്റ് ഫോമിൽ പടിഞ്ഞാറെ അറ്റം വടക്കു വശത്തും തെക്കു വശത്തും നിന്നു കൊണ്ട് വായിക്കണം. പ്രൊമിയോന്റെ അവസാനവും എത്രോ വായിക്കുമ്പോഴും കുന്തിരിക്കും ഇടുവിച്ച് ധൂപം വീശണം. കഴുകുമ്പോൾ കാലിനടിയിൽ ബേസിൻ വെക്കുകയും ജഗ്ഗിൽ നിന്ന് വെള്ളം ഒഴിച്ച് കൊടുക്കുകയും ചെയ്യണം. കഴുകി തുടച്ച ശേഷം സൈത്തു കൊണ്ട് കുരിശടയാളം വരയ്ക്കുവാൻ സൈത്തു പാത്രവും പഞ്ഞിയും കൊടുക്കണം. 12 പേരുടേയും കാലുകൾ കഴുകി കഴിഞ്ഞ് പത്രോസിന്റെ സ്ഥാനത്ത് ഇരുന്ന വ്യക്തിയുടെ നേതൃത്വത്തിൽ കാർമ്മികന്റെ കാലുകൾ കഴുകി തുടച്ച് റൂശ്മാ ചെയ്യണം. വൈദികരും ശുശ്രൂഷകരും ആഘോഷമായിട്ടാണ് മേല്പട്ടക്കാരനെ സ്വീകരിക്കുന്നതും ശുശ്രൂഷ

കഴിഞ്ഞ് പള്ളി മേടയിൽ തിരിച്ചുകൊണ്ടാക്കുന്നതും. ഇരു അവസ്സരങ്ങളിലും രണ്ടിടങ്ങളിലും ഉചിതമായ ഗീതങ്ങൾ ആലപിച്ചിരിക്കണം.

**ദുഃഖവെള്ളിയാഴ്ച**

നമ്മുടെ കർത്താവിന്റെ ക്രൂശ്മരണത്തെയും കബറടക്കത്തെയും ധ്യാനിക്കുന്ന വലിയ ദിവസമാണിത്. കബറടക്കത്തിനാവശ്യമായ പുതിയ വെള്ളത്തുണി, പഞ്ഞി, കുന്തിരിക്കം, സാമ്പ്രാണി, പനിനീർ, വിന്നാഗിരി, ചൊറുക്കാ, രണ്ടുമൂന്നു കുരുത്തോലകൾ മുതലായവ നേരത്തെ കരുതണം. ശുശ്രൂഷകർ കുപ്പായം അണിഞ്ഞുകൊണ്ട് പ്രാർത്ഥനകളിൽ സംബന്ധിക്കണം. വേദവായനകൾ നേരത്തെ അടയാളപ്പെടുത്തി വയ്ക്കുവാൻ ശ്രദ്ധിക്കണം. നമസ്ക്കാര സമയത്ത് ഗോഗുൽത്തായിലെ മെഴുകുതിരികൾ കത്തിക്കുന്നു. ധൂപം വീശുന്നതും ഗോഗുൽത്തായ്ക്ക് മതി. പ്രൊമിയോൻ തീരാറാകുമ്പോൾ കുന്തിരിക്കം ഇടുവിച്ച് ഗോഗുൽത്തായ്ക്ക് വീശി മുറപ്രകാരം എല്ലാവർക്കും വീശി വണങ്ങി പടിഞ്ഞാറെ വാതിൽ വരെ വീശി മടങ്ങി വന്നു സെദറാ തീരുന്നതുവരെ വീശിക്കൊണ്ട് നിൽക്കണം. ഗോഗുൽത്തായ്ക്ക് വീശി അവസാനിപ്പിക്കുന്നു. എത്രോ സമയത്തും ഇപ്രകാരം വീശണം. വേദവായനകൾ പഴയനിയമം നമസ്ക്കാര മേശയുടെ വടക്കുകിഴക്കു ഭാഗത്തും ഭൂവീലശേഷം......ചൊല്ലിത്തീരുമ്പോൾ അപ്പോസ്തോലന്മാരു നടപ്പുകളുടെ പുസ്തകത്തിൽ നിന്നും നമസ്ക്കാര മേശയുടെ വടക്കു വശത്തും, പൗലൂസ് ശ്ലീഹാ.... ചൊല്ലിത്തീരുമ്പോൾ പൗലൂസ് ശ്ലീഹായുടെ ലേഖനം തെക്കു ഭാഗത്തും പടിഞ്ഞാറോട്ട് തിരിഞ്ഞ് നിന്ന് ക്രമപ്രകാരം വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ പതിവു പോലെ ധൂപം വീശുകയും ഇരു വശവും മെഴുകുതിരി പിടിക്കുകയോ ഏവൻഗേലി മേശമേൽ വക്കുകയോ ചെയ്യണം. മണി മറുവഹ്സാകൾ കിലുക്കുന്നില്ല. ഒന്നാമത്തെ പ്രദിക്ഷിണത്തിന് ആഘോഷങ്ങൾ ഒന്നുമില്ലാത്തതിനാൽ മണി, മറുവഹ്സാകൾ ഒന്നും ഉപയോഗിക്കുന്നില്ല. പ്രദിക്ഷിണം തെക്കെ വാതിൽ വഴി പുറത്തിറങ്ങി പടിഞ്ഞാറോട്ട് പള്ളിയ്ക്ക് ചുറ്റും ഒരു പ്രദക്ഷിണം നടത്തി വടക്കെ വാതിൽ വഴി അകത്തു പ്രവേശിക്കുന്നു. കുരിശു ഗോഗുൽത്തായിൽ വച്ച് ഇരുവശവും കത്തിക്കാത്ത മെഴുകുതിരിയും വെക്കണം. സ്ലീബാവന്ദനവിന്റെ ക്രമം നടത്തുമ്പോൾ ഗോഗുൽത്തായുടെ മുമ്പിൽ വെള്ളത്തുണി വിരിച്ച മേശമേൽ കുരിശും ഇരുവശവും കത്തിച്ച മെഴുകുതിരികളും വെയ്ക്കുന്നു. പതിവുപോലെ പ്രൊമിയോന്റെ അവസാനവും എത്രോയുടെ സമയത്തും കുന്തിരിക്കം ഇടുവിച്ച് മുറപ്രകാരം വീശണം.

വേദവായനകൾ നമസ്ക്കാര സമയത്തെ പോലെ യഥാസ്ഥാനങ്ങളിൽ നിന്ന് കൊണ്ട് വായിക്കണം. വി. ഏവൻഗേലിയോൻ വായിക്കുമ്പോൾ

പതിവുപോലെ ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും ചെയ്യണം. രണ്ടാമത്തെ പ്രദക്ഷിണത്തിനു മുമ്പായി സ്ലീബാ വന്ദനവ് നടത്തുന്നു. അതിനു വേണ്ട ക്രമീകരണങ്ങൾ ചെയ്യണം. എല്ലാവരും സ്ലീബാ മുത്തുമ്പോൾ ഗീതവും, ഗദ്യവും മാറി മാറി ചൊല്ലുന്നു. ഗദ്യം ഒരാൾ ചൊല്ലി കൊടുക്കുകയും മറ്റുള്ളവർ ഏറ്റു ചൊല്ലുകയും ചെയ്യാവുന്നതാണ്. എല്ലാവരും സ്ലീബാ മുത്തിയ ശേഷം തെക്കെ വാതിൽ വഴി പുറത്തിറങ്ങിയോ, തെക്കു ഭാഗത്തുകൂടി പള്ളിയുടെ ഉള്ളിലോ പ്രദക്ഷിണം നടത്തുന്നു. ഏവൻഗേലിയോൻ, ധൂപക്കുറ്റി, മണി, മറുവഹ്സാകൾ, കുട, കൊടി എല്ലാം ദുഃഖ സൂചകമായവിധത്തിൽ ഉപയോഗിക്കുന്നു. സ്ലീബാആഘോഷ സമയത്ത് ധൂപം വീശുകയും മണി മറുവഹ്സാകൾ ദുഃഖ സൂചകമായി കിലുക്കുകയും ചെയ്യുന്നു. കബറടക്കം നടത്തുമ്പോൾ മറ ഇടുകയും ആവശ്യമായ സാധനങ്ങളെല്ലാം എടുത്തു കാർമ്മികന് നൽകുവാൻ തക്കവണ്ണം ഒരു വേദപുസ്തകം 2, മെഴുകുതിരികാലുകൾ, ഒരു ധൂപക്കുറ്റി, 2 മറുവഹ്സാകൾ എന്നിവ രാവിലെ തന്നെ കബർ മുറിയുടെപുറത്ത് എടുത്ത് വച്ചിരിക്കണം. ചൊറുക്കായും, പനിനീരും ഉപയോഗിച്ച് സ്ലീബാ കഴുകിയശേഷമാണ് പഞ്ഞിവച്ച് സുഗന്ധവും കുന്തിരിക്കവും അർപ്പിച്ച് വെള്ളതുണിയിൽ പൊതിയുന്നത്. അതിന് ശേഷം ധൂപം വെയ്ക്കുന്നു. കബറടക്കിയ ത്രോണാസിൽ നിന്നും കുരിശും മെഴുകുതിരിക്കാലുകളും മറ്റും നീക്കം ചെയ്യുന്നു. കുരിശ് അടക്കം ചെയ്തിരിക്കുന്നതിന്റെ മുമ്പിൽ ഉയർപ്പുവരെ കെടാവിളക്ക് കത്തിക്കൊണ്ടിരിക്കണം. ദു:ഖ ശനിയാഴ്ച വേറെ ത്രോണാസിൻമേൽ വി. കുർബാന അർപ്പിക്കുന്നതിനാൽ മദ്ബഹായുടെ മറ നീക്കുകയോ അത്യാവശ്യമില്ലാതെ ആരും മദ്ബഹായിൽ പ്രവേശിക്കുകയും ചെയ്യരുത്. ഉയർപ്പുവരെ ധൂപം വീശുമ്പോഴെല്ലാം കബറിങ്കലും ധൂപം വീശി മുത്തിയശേഷം മുറപ്രകാരം വീശണം. എന്നാൽ കബറടക്കിയിരിക്കുന്നത് ത്രോണാസിന്റെ പുറകിലെങ്കിൽ ശുശ്രൂഷക്കാരൻ ആ ഭാഗത്തുകൂടെ കുറെകൈ പോകാൻ പാടില്ലാത്തതാകുന്നു.

### ദുഃഖശനിയാഴ്ച

നമസ്ക്കാര സമയത്തെ പ്രൊമിയോൻ തീരാറാകുമ്പോൾ കുന്തിരിക്കം ഇടുവിച്ച് മദ്ബഹായിൽ പ്രവേശിച്ച് കബറിങ്കലും ധൂപം വീശിയിരിക്കണം എത്രൊ സമയത്തും ഇപ്രകാരം വീശിയിരിക്കണം.

കബറിങ്കൽ ധൂപം വീശി വേണം അവസാനിപ്പിക്കുവാൻ. വി, കുർബാന പെസഹായുടെ രീതിയിൽ തന്നെ ആയതിനാൽ ശുശ്രൂഷക്കാർ പ്രത്യേകം ശ്രദ്ധിക്കണം. വി. കുർബാനയ്ക്കു ശേഷം നോമ്പിന്റെ ആദ്യ ദിവസത്തെപ്പോലെ ശുബുക്കോനോ ശുശ്രൂഷ നടത്തുന്നതിന് ക്രമീ

കരിക്കണം. ദു:ഖശനിയാഴ്ചത്തെ വി. കുർബ്ബാന വളരെ ശാന്തമായിരിപ്പാൻ തക്കവണ്ണം ശബ്ദ ക്രമീകരണത്തിൽ ശ്രദ്ധിക്കമം.

## ഉയർപ്പുപെരുന്നാൾ (ക്യംതാ)

ആഘോഷമായും ആഡംബരമായും നടത്തുന്ന ഒന്നാണ് ക്യംതാ. പെരുന്നാളുകളുടെ പെരുന്നാളാണിത്. കബറിൽ നിന്നും ഉയർന്നെഴുന്നേറ്റ നമ്മുടെ രക്ഷകന്റെ സ്ഥാനത്ത് കുരിശ് വൃത്തിയാക്കി ആദരിക്കുന്നു. കുരിശു മൂടി അലങ്കരിക്കുന്നതിന് ഒരു ചുവന്ന പട്ട് വസ്ത്രം ആവശ്യമാണ്. സന്ധ്യാ നമസ്ക്കാരത്തിന് തൊട്ടുമുമ്പ് തന്നെ ത്രോണോസ് പെരുന്നാൾ രീതിയിൽ വിരിച്ച് അലങ്കരിച്ച് പുതിയ മെഴുകുതിരികൾ വയ്ക്കണം. ത്രോണോസിന്റെ നടുവിൽ വയ്ക്കുന്ന സ്ലീബാ ഉയർപ്പിന് ശേഷമേ വയ്ക്കുകയുള്ളു എന്നതിനാൽ തിരശ്ശീല നീക്കുവാൻ പാടില്ലാത്തതാകുന്നു. അതുപോലെ തന്നെ ഗോഗുൽത്തായും അലങ്കരിച്ച് പെരുന്നാൾ രീതിയിലുള്ള വിരിയും പുതിയ മെഴുകുതിരികളും വച്ച് മദ്ബഹായിൽ വടക്കേ അരികിലേക്ക് മാറ്റി വയ്ക്കണം. സന്ധ്യാ നമസ്ക്കാര സമയത്ത് അന്ന് പകൽ വി. ബലിയർപ്പിച്ച ത്രോണോസിൽ മെഴുകുതിരി കത്തിക്കുകയും ധൂപം വീശുകയും മറ്റും സാധാരണ ചെയ്യുന്നതു പോലെ തന്നെ ചെയ്യണം. രാത്രി നമസ്ക്കാരം മൂന്നാം കൗമാ തീരുമ്പോൾ ഉയർപ്പിന്റെ രഹസ്യ ശുശ്രൂഷ നടത്തുന്നു. മറ നീക്കുന്നില്ല കാർമ്മികനും ശുശ്രൂഷകരും മദ്ബഹായിൽ പ്രവേശിച്ച് സ്ഥാനവസ്ത്രങ്ങൾ അണിഞ്ഞ ശേഷം അടക്കിയ കുരിശ് പുറത്തെടുത്ത് വൃത്തിയാക്കി പട്ടുവസ്ത്രം ധരിപ്പിച്ച് ത്രോണോസിന്റെ മുമ്പിൽ ഗോഗുൽത്താമേൽ വച്ചുകൊണ്ട് രഹസ്യമായ ഒന്നാം ശുശ്രൂഷ മദ്ബഹായിലുള്ളവർ തനിച്ചു നടത്തുന്നു. മൂന്നാം കൗമാ തീരുമ്പോൾ എല്ലാവരും മദ്ബഹായിലെ രഹസ്യ ശുശ്രൂഷ തീരുന്നതു വരെ “കുറിയേലായിസ്സോൻ” എന്നു ചൊല്ലികൊണ്ട് നിൽക്കണം. രഹസ്യ ശുശ്രൂഷയ്ക്ക് ശേഷം കാർമ്മികൻ കുരിശുമായി പടിഞ്ഞാറോട്ട് തിരിയുമ്പോൾ മറ വലിക്കുകയും ഇരുവശങ്ങളിലും കത്തിച്ച മെഴുകുതിരികൾ, മറുവഹ്സാകൾ എന്നിവ പിടിക്കുകയും ധൂപം വീശുകയും ചെയ്യണം. അപ്പോൾ വിശ്വാസികൾ എല്ലാവരും മെഴുകുതിരികൾ കത്തിച്ചുപിടിക്കുകയും മദ്ബഹായിലും പള്ളിയിലുമുള്ള എല്ലാ വിളക്കുകളും മെഴുകുതിരികളും കത്തിക്കുന്നു. കാർമ്മികന്റെ പ്രഖ്യാപനത്തിനുള്ള പ്രതിവാക്യം പറയുമ്പോൾ മണി, മറുവഹ്സാകൾ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യണം. പിന്നീട് ഗോഗുൽത്താ മദ്ബഹായിൽ വടക്കോട്ട് നീക്കി വയ്ക്കുകയും കുരിശ് അതിന്മേൽ നാട്ടി ഇരുവശവും പുതിയ മെഴുകുതിരികളും മറുവഹ്സാകളും വയ്ക്കുന്നു. രണ്ടാം ശുശ്രൂഷയ്ക്ക് മുമ്പ് രാത്രി നമസ്ക്കാരവും, പ്രഭാതവും മൂന്നാം മണിയും, ആറാം മണി നമസ്ക്കാരവും തിക

യ്ക്കുന്നു. ധൂപം വീശുമ്പോൾ ത്രോണോസു വീശി മുത്തിയ ശേഷം ഗോഗുൽത്തായ്ക്കും വീശി മുത്തണം. നമസ്ക്കാര സമയത്ത് ത്രോണോസിൽ മെഴുകുതിരികൾ കത്തിക്കുന്നതു പോലെ ഗോഗുൽത്തായിലും കത്തിക്കണം.

രണ്ടാം ശുശ്രൂഷയും മദ്ബഹായിൽ വച്ചു നടത്തുന്നു. പ്രൊമിയോൻ തീരാറാകുമ്പോൾ പതിവുപോലെ ധൂപം വീശണം. സെദറാതീരുന്നതു വരെ പടിഞ്ഞാറെ വാതിൽ വരെ വീശിയശേഷം മടങ്ങി വന്ന്, വീശി കൊണ്ട് നിൽക്കണം. എത്രോ വായിക്കുമ്പോഴും ഇപ്രകാരം ധൂപം വീശണം. പ്രദക്ഷിണം ആഘോഷമായി നടത്തുന്നു. കുട കൊടി, ഏവൻഗേലിയോൻ, മെഴുകുതിരികൾ, മണി മറുവഹസാകൾ ധൂപക്കുറ്റി എല്ലാമായി വടക്കേ വാതിൽ വഴി പുറത്തിറങ്ങി പള്ളിക്കു പ്രദക്ഷിണം വച്ച ശേഷം തെക്കെ വാതിലിൽ കൂടി ഉള്ളിൽ പ്രവേശിച്ച ശേഷം വേദവായനകൾ നടത്തുന്നു. പഴയ നിയമം നമസ്ക്കാരമേശയുടെയവിടെ നടത്തുന്നു. ലേഖനങ്ങൾ വായിക്കുന്ന ശുശ്രൂഷകർ വി. കുർബാനയിലെപ്പോലെ ത്രോണോസിലും കാർമ്മികന്റെ കാപ്പയിലും മുത്തിയശേഷം മദ്ബഹായുടെ തെക്ക് ഭാഗത്തും വടക്ക് ഭാഗത്തും ഒരു നട ഇറങ്ങി നിന്നു കൊണ്ട് ക്രമപ്രകാരം വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ പതിവു പോലെ ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയോ ഏവൻഗേലിയോൻ മേശമേൽ വെക്കുകയോ ചെയ്യണം. മണി മറുവഹസാകൾ കിലുക്കണം. സ്ലീബാ ആഘോഷസമയത്ത് പതിവു പോലെ ധൂപം വീശുകയും, ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മണി മറുവഹസാകൾ കിലുക്കുകയും മദ്ബഹായിലെയും പള്ളിയിലെയും എല്ലാ വിളക്കുകളും മെഴുകുതിരികളും കത്തിക്കുകയും ചെയ്യണം. എല്ലാവരും കത്തിച്ച മെഴുകുതിരികൾ പിടിക്കണം. സ്ലീബാ ആഘോഷ ശേഷം കുരിശ് മുത്തുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്യണം. പെരുന്നാൾ രീതിയിൽ വി. കുർബാന നടത്തുന്നു. കബറടക്കത്തിനുപയോഗിച്ച സാധനങ്ങൾ കളയാതെ സൂക്ഷിച്ചു വയ്ക്കണം. പഞ്ഞിയും മറ്റും കുന്തിരിക്കത്തിൽ ചേർത്ത് ഉപയോഗിക്കണം. വെള്ളത്തുണി മദ്ബഹായിലെ ഉപയോഗത്തിനായിട്ടെടുക്കണം. സ്വർഗ്ഗാരോഹണം വരെ സ്ലീബാ ഗോഗുൽത്തായിൽ ഇരിക്കണം. നമസ്ക്കാര സമയത്ത് ത്രോണോസിൽ ഒരു മെഴുകുതിരി കത്തിക്കുമ്പോൾ ഗോഗുൽത്തായിലും ഒരു മെഴുകുതിരി കത്തിക്കണം. ത്രോണോസിൽ രണ്ടുതിരി കത്തിക്കുമ്പോൾ ഗോഗുൽത്തായിലും രണ്ടു തിരി കത്തിക്കണം. ധൂപം വീശുമ്പോൾ എല്ലാം ത്രോണോസ് വീശി മുത്തിയശേഷം ഗോഗുൽത്തായ്ക്കും വീശി മുത്തണം.

## വി ഹാശാആഴ്ചയിലെ ശുശ്രൂഷാ ക്രമം (ചുരുക്കത്തിൽ)

നാൽപ്പതാം വെള്ളിയാഴ്ച. ഉച്ച കഴിയുമ്പോഴേക്കും പൂക്കളും, കുരുത്തോലകളും ക്രമീകരിക്കണം. ഹോശാന പെരുന്നാളിന്റെ തലേന്ന് വൈകുന്നേരം ആഘോഷത്തിന് മുമ്പായി പൂക്കളും കുരുത്തോലകളും പള്ളിയിലെത്തിക്കണം. ഞായറാഴ്ച ഉച്ചകഴിഞ്ഞ് വി. മദ്ബഹായും പള്ളിക്കകവും ശരിയായി വൃത്തിയാക്കണം.

ഉച്ചകഴിയുമ്പോൾ ബ. വികാരി അച്ചന്റെ അറിവോടും സമ്മതത്തോടും കൂടി മറകളും വിരികളും മാറ്റി കറുപ്പ് നിറമുള്ളത് വിരിക്കുന്നു. ഗോൽഗോഥാ ആദ്യമായി നമസ്ക്കാര മേശയ്ക്ക് മുന്നിലാക്കി ഊറാറായും വിരിയും തിരിച്ചാക്കി കറുപ്പ് നിറം പുറത്താക്കുന്നു. അഴിക്കകത്ത് നമസ്ക്കാര മേശയുടെ വിരി കറുത്ത നിറത്തിലുള്ളതാക്കിയ ശേഷം അതിന്റെ വലത് വശത്ത് ഏവൻഗേലിയോൻ മേശ പുൽപ്പായുടെ മീതെ വച്ചിട്ട് വി. ഏവൻഗേലിയോനും ഇരു വശങ്ങളിലും രണ്ട് മെഴുകുതിരിക്കാലുകളും വച്ചതിനു ശേഷമേ തിരശ്ശീല കറുത്ത നിറത്തിലുള്ളതാക്കാൻ ശ്രമിക്കാവൂ. വി. മദ്ബഹാ ദീർഘനേരം തുറന്നിടാതിരിക്കാൻ ശ്രദ്ധിക്കണം. അതിനു ശേഷമേ വി. ത്രോണോസിലെ വിരികൾ മാറ്റാൻ ശ്രമിക്കാവൂ.

ചോവ്വാഴ്ച ചെന്നിനായകം പൊട്ടിച്ച് ഒരു ബക്കറ്റിൽ ആവശ്യത്തിന് വെള്ളത്തിൽ ഇട്ട് വയ്ക്കുന്നു. അതോടൊപ്പം ചൊറുക്കായിൽ ചേർക്കാനുള്ള കാടിയ്ക്കായി പുഴുക്കലരി രണ്ടോ മൂന്നോ തോർത്തുകളിൽ കെട്ടി വെള്ളം നിറച്ച വലിയ ബക്കറ്റിലിട്ട് വയ്ക്കുന്നു. ബുധനാഴ്ച ഉച്ചകഴിയുമ്പോൾ വി. കബർ മുറിയിലെ വിരികൾ പുറത്തെടുത്ത് കഴുകി ഉണങ്ങിയെടുത്ത് വയ്ക്കുന്നു. കബർ മുറിയുടെ അകം (തറ ഭിത്തികളും, വാസന സോപ്പ് വെള്ളത്തിൽ മുക്കിയ തുണികൊണ്ട് തുടച്ച് വൃത്തിയാക്കണം) വ്യാഴാഴ്ച കാൽ കഴുകൽ ശുശ്രൂഷയ്ക്കും ചൊറുക്കയ്ക്കും, കബറടക്ക ശുശ്രൂ ഷയ്ക്കും വേണ്ടതായതും, താഴെപ്പറയുന്നതുമായ സാധന സാമഗ്രികൾ സമാഹരിക്കുന്നു.

1). കാൽ കഴുകൽ ശുശ്രൂഷയ്ക്ക് കാർമ്മികന് ഉടുക്കുവാനുള്ള വെള്ള തുണി ആറ് മീറ്റർ

2). ടർക്കി ടവ്വൽ -2

3). സോപ്പും സോപ്പ് ടിഷും, 1 സെറ്റ്

4). സൈത്ത് - 1 ബോട്ടിൽ. സൈത്ത് കൊണ്ട് നടക്കുവാനുള്ള ചെറിയപാത്രം

5). സൈത്ത് പുരട്ടുവാനുള്ള തിരികൾ

6). പെർഫ്യൂം - 2 ചെറിയ കുപ്പി

7). റോസ് വാട്ടർ - 2 കുപ്പി

8). പ. സ്ലീബാ പൊതിയുവാനുള്ള വെള്ള തുണി - 6 മീറ്റർ

9). ചെറുക്കായ്ക്ക് വേണ്ട സാധനങ്ങൾ (100 പേർക്ക്)

1). ചെന്നിനായകം - 100 ഗ്രാം

2). ചെറുനാരങ്ങാ - 10 എണ്ണം (പിഴിഞ്ഞെടുക്കണം)

3). കാടി - 2 ലിറ്റർ വെള്ളത്തിൽ അരകിലോ കുത്തരിയിട്ട് കാടി എടുക്കണം

4). പാവയ്ക്കാ - 1 കിലോ (പിഴിഞ്ഞെടുക്കണം).

5). വിനാഗിരി - 1 ലിറ്റർ.

വി. സ്ലീബാ കഴുകി എടുക്കുന്ന മിശ്രിതം ബാക്കി ചൊറുക്കായിൽ ചേർക്കണം.

## സ്വർഗ്ഗാരോഹണപ്പെരുന്നാൾ

വിശുദ്ധ കുർബാന മദ്ധ്യേ ഗോഗുൽത്തായിൽ നിന്നും കുരിശെടുത്ത് പള്ളിക്കുള്ളിൽ കൂടിയോ, പുറത്തു കൂടെയോ പ്രദക്ഷിണം നടത്തുന്നു. മണി, മറുവഹസാകൾ, ധൂപക്കുറ്റി, മെഴുകുതിരികൾ, ഏവൻഗേലിയോൻ എല്ലാമായി വടക്കെ വാതിൽ വഴി ഇറങ്ങി പടിഞ്ഞാറോട്ട് നീങ്ങി ഒരു പ്രദക്ഷിണം നടത്തി തെക്കെ വാതിൽ വഴി അകത്തു പ്രവേശിക്കുന്നു. കുട, കൊടി മുതലായവയും ഉപയോഗിക്കുന്നു. സ്ലീബാ ആഘോഷം നടത്തുമ്പോൾ ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മണി മറുവഹസാകൾ കിലുക്കുകയും ചെയ്യണം.

സ്വർഗ്ഗാരോഹണം മുതലുള്ള പത്ത് ദിവസങ്ങൾ കാത്തിരിപ്പിന്റേതാണ്. പരിശുദ്ധാത്മാവിന്റെ നിറഞ്ഞ ആവാസ്സം ലഭിക്കാൻ കാത്തിരിപ്പ് അത്യാവശ്യമാണ്.

## പെന്തിക്കൊസ്തിപ്പെരുന്നാൾ

അപ്പോസ്തോല പ്രവൃത്തി 2:1-11 വരെയുള്ള ഭാഗത്ത് വ്യക്തമാക്കുന്നതുപോലെ ആദിമസഭയ്ക്ക് പരിശുദ്ധാത്മ ദാനം ലഭ്യമായതാണ് പെന്തിക്കൊസ്തിയുടെ പ്രാധാന്യം. പരിശുദ്ധാത്മാവിന്റെ പുതുക്കവും നിറവും ലഭ്യമാക്കുക എന്നതാണ് ഈ പെരുന്നാളിന്റെ ലക്ഷ്യം. പെന്തിക്കൊസ്തി

യുടെ ശുശ്രൂഷയിൽ വെള്ളം തളിക്കുന്നതിനു ഒരു പോലെയുള്ള ചെറിയ മൂന്നു പാത്രങ്ങൾ, ഇലകൾകൂട്ടിക്കെട്ടിയ സോപ്പായും ആവശ്യമാണ്. ഇവ നേരത്തേ സൗകര്യപ്പെടുത്തി വയ്ക്കണം. വി. കുർബാന മദ്ധ്യേ ശുശ്രൂഷ നടത്തുന്നു. മൂന്നു പാത്രങ്ങളും ത്രോണോസിനു താഴെ പദവിയിൽ വച്ച് നടുവിലത്തെ പാത്രത്തിൽ വെള്ളം ഒഴിച്ച് തളിക്കുന്നതിനുള്ള സോപ്പായും അതിലിട്ടു കൊണ്ട് ഒന്നാമത്തെ ശുശ്രൂഷ ആരംഭിക്കുന്നു. പ്രൊമിയോൻ വായന തീരാറാകുമ്പോൾ കുന്തിരിക്കം ഇടുവിച്ച് മുറപ്രകാരം വീശി പടിഞ്ഞാറെ വാതിൽ വരെ പോയശേഷം മടങ്ങി വന്നു സെദറാ വായന തീരുന്നതുവരെ കാർമ്മികന്റെ പിമ്പിൽ വീശിക്കൊണ്ടു നിൽക്കണം. എത്രോ വായന സമയത്തും ധൂപം വീശണം. വേദവായനകൾ വി. കൂർബാനയിലെപ്പോലെ തന്നെ വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ ധൂപം വീശുക മുതലായവ പതിവുപോലെ ചെയ്യണം. ഏവൻഗേലിയോൻ വായിച്ചു തീരുമ്പോൾ രണ്ട് ശുശ്രൂഷക്കാർ മദ്ബഹായിൽ പടിഞ്ഞാറെ അറ്റത്ത് വന്നു ജനങ്ങൾക്കഭിമുഖമായി നിന്നു കൊണ്ട് ലുത്തിനിയാകൾ വായിക്കുന്നു. ലുത്തിനിയായുടെ അവസാനം മൂന്നു കുറിയേലായിസ്സോൻ ചൊല്ലിയശേഷം കാർമ്മികൻ "ബാറെക്മോർ നാം നിലത്തു മുട്ടുകുത്തി കർത്താവിനോടു പ്രർത്ഥിക്കണം." എന്ന ഉൽബോധനം നടത്തുന്നു. അപ്പോൾ എല്ലാവരും മുട്ടുകുത്തി കാർമ്മികന്റെ രഹസ്യ പ്രാർത്ഥന തീരുന്നതുവരെ 'കുറിയേലായിസ്സോൻ' ചൊല്ലിക്കൊണ്ടിരിക്കണം. കാർമ്മികൻ പ്രാർത്ഥന തീരുമ്പോൾ " ദൈവത്തിന്റെ ശക്തിയാൽ നിങ്ങൾ എഴുന്നേല്പീൻ" എന്നു പറയുന്നു. അപ്പോൾ എല്ലാവരും എഴുന്നേൽക്കുന്നു. ഒരാൾ വെള്ളമുള്ള പാത്രം എടുത്ത് കാർമ്മികൻ വെള്ളം തളിക്കുന്നതിനു സൗകര്യമായി പിടിച്ചു കൊടുക്കണം. കാർമ്മികൻ ത്രോണോസിലും മദ്ബഹായിലും മറ്റു ത്രോണോസുകളിലും തളിച്ചശേഷം പള്ളിയിൽ പടിഞ്ഞാറെ വാതിൽ വരെയും മടങ്ങി മദ്ബഹാ വരെയും തളിക്കുന്നു. അധികം വരുന്ന വെള്ളം വടക്കു വശത്തെ പാത്രത്തിൽ ഒഴിച്ച് വേറെ കുറെ വെള്ളം കൂടി ഒഴിച്ച് നിറച്ചു നടുവിൽ എടുത്തു വെച്ചു കൊണ്ട് രണ്ടാം ശുശ്രൂഷ തുടങ്ങുന്നു.

ഒന്നാം ശുശ്രൂഷയിലെപ്പോലെ രണ്ടാം ശുശ്രൂഷയും പൂർത്തീ കരിക്കുന്നു. അധികം വരുന്ന വെള്ളം തെക്കു വശത്തെ പാത്രത്തിൽ ഒഴിച്ച് വേറെ കുറെ വെള്ളംകൂടി ഒഴിച്ച് നിറച്ചു മൂന്നാം ശുശ്രൂഷ നടത്തുന്നു. ഒന്നും രണ്ടും ശുശ്രൂഷ പോലെ തന്നെ മൂന്നാം ശുശ്രൂഷയും ക്രമപ്രകാരം നടത്തിയ ശേഷം വി. കുർബാന പൂർത്തീകരിക്കുന്നു. അധികം വരുന്ന വെള്ളം വെടിപ്പുള്ള സ്ഥലത്ത് ഒഴിക്കണം. വേദവായനകൾ നേരത്തെ അടയാളപ്പെടുത്തി വച്ചിരുന്നാൽ ശുശ്രൂഷ ദീർഘിക്കാതെയും, ശുശ്രൂഷയുടെ ഭംഗി നഷ്ടപ്പെടാതെയുമിരിക്കും.

## സ്ലീബാപ്പെരുന്നാൾ

ഹെലഞ്ഞി രാജ്ഞിയുടെ നേതൃത്വത്തിൽ നമ്മുടെ കർത്താവിന്റെ സ്ലീബാ വീണ്ടെടുത്തതിന്റെ ഓർമ്മപ്പെരുന്നാളാണ് സെപ്റ്റംബർ 14-ാം തീയതി ആഘോഷിക്കുന്നത്. വി. കുർബാന മദ്ധ്യേ ധൂപക്കുറ്റി, മെഴുകുതിരികൾ, മണി, മറുവഹസാകൾ, ഏവൻഗേലിയോൻ, കുരിശ് എല്ലാമായി പ്രദക്ഷിണം നടത്തുന്നു. പള്ളിയുടെ ഉള്ളിൽ കൂടെയോ പുറത്തുകൂടെയോ പ്രദക്ഷിണം നടത്തുന്നു. പുറത്തു കൂടെയാണെങ്കിൽ വടക്കെ വാതിൽ വഴി പുറത്തിറങ്ങുന്നു. കുട കൊടി എല്ലാം ഉപയോഗിക്കണം. പ്രൊമിയോന്റെ അവസാനവും എത്രോ വായിക്കുന്ന അവസരവും പതിവു പോലെ ധൂപം വീശണം. സ്ലീബാ ആഘോഷ സമയത്തും പതിവു പോലെ ധൂപം വീശുക. ഇരുവശവും മെഴുകുതിരിപിടിക്കുക, മണി മറുവഹസാകൾ കിലുക്കുക തുടങ്ങിയവയെല്ലാം ചെയ്യണം.

## മാമോദീസാ

വി. ത്രോണോസിൽ നടുക്ക് ഒരു തിരി കത്തിച്ച് വച്ച് തിരശീല നീക്കിയ ശേഷമാണ് ശുശ്രൂഷ ആരംഭിക്കുക. മാമോദീസായ്ക്ക് വേണ്ടി ഒരു പാത്രത്തിൽ ചൂടു വെള്ളവും മറ്റൊരു പാത്രത്തിൽ തണുത്ത വെള്ളവും വെവ്വേറെ വയ്ക്കണം. നമസ്ക്കാരമേശമേൽ ഒരു കുരിശും ഇരുവശവും ഓരോ മെഴുകുതിരിയും കത്തിച്ചുവെച്ചുകൊണ്ട് ശുശ്രൂഷ നടത്തുന്നു. പ്രൊമിയോന്റെ അന്ത്യത്തിൽ ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസിനും എല്ലാം മുറപ്രകാരം വീശി മുത്തിയ ശേഷം മറ്റുള്ള വർക്കും വീശണം. പടിഞ്ഞാറെ വാതിൽ വരെ വീശിയ ശേഷം ത്രോണോസ് വീശി മുത്തി അവസാനിപ്പിക്കണം. എത്രോ സമയത്തും ഇപ്രകാരം തന്നെ ധൂപം വീശണം. വേദവായന, നമസ്ക്കാരമേശയുടെ വടക്ക് വശത്തും തെക്കുവശത്തും അല്പം മുമ്പോട്ട് മാറ്റി നിന്നു കൊണ്ട് വായിക്കുന്നു. വി. ഏവൻഗേലിയോൻ വായിക്കുമ്പോൾ പതിവുപോലെ ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മണി മറുവഹസാകൾ കിലുക്കുകയും ചെയ്യണം. കാർമ്മികന്റെ രഹസ്യ പ്രാർത്ഥന സമയം മറ്റുള്ളവർ കുറിയേലായിസ്സോൻ ചൊല്ലണം. വെള്ളം ശുദ്ധീകരണം മാമോദീസാ തൊട്ടിയിങ്കൽ നടത്തുന്നു. ശുശ്രൂഷക്കാരൻ വലതു കൈയ്യിൽ ചൂടുവെള്ളവും ഇടതുകൈയ്യിൽ തണുത്ത വെള്ളവും എടുത്ത്, മാമാദീസാ തൊട്ടിയുടെ കിഴക്കുവശത്തു നിന്ന് കൊണ്ട്, രണ്ടും കൂടി ഒഴിച്ച് കൊടുക്കണം. നമ്മുടെ കർത്താവ് മാമോദീസാ സ്വീകരിച്ചത് യോർദ്ദാൻ നദിയിൽ നിന്ന് ആണല്ലോ. പ്രസ്തുത സ്ഥാനം ചൂടുവെള്ളവും തണുത്തവെള്ളവും ഒഴുകിക്കൊണ്ടിരുന്ന രണ്ടു കൈവഴികൾ ചേരുന്ന സ്ഥാനത്ത് ആയിരുന്നതിനാലാണ്

നമ്മൾ ചൂടുവെള്ളവും തണുത്തവെള്ളവും മിശ്രിതമാക്കുന്നത്. വെള്ളം വാഴ്ത്തി വി. മൂറോനും ഒഴിച്ച ശേഷം ശുശ്രൂഷക്കാരൻ കുഞ്ഞിനെ വാങ്ങി മാമാദീസാതൊട്ടിയുടെ പടിഞ്ഞാറു വശത്ത് നിന്നു കൊണ്ട് കുഞ്ഞിന്റെ മുഖം കിഴക്കോട്ടായി ഇറക്കി പിടിച്ചു കൊടുക്കണം. മാമോദീസാ മുക്കിയശേഷം കുഞ്ഞിനെ തൊട്ടിയിൽ നിന്നും എടുത്തു മദ്ധ്യസ്ഥനെ ഏൽപ്പിക്കണം. മൂറോൻകുപ്പിയും സൈത്തു കുപ്പിയും പട്ടക്കാർ അല്ലാതെ ശുശ്രൂഷക്കാർ എടുക്കുവാൻ പാടില്ല. കുഞ്ഞിനെ തുടച്ചശേഷം വീണ്ടും ശുശ്രൂഷക്കാരൻ വാങ്ങി മൂറോനഭിഷേകത്തിനായി പിടിച്ചു കൊടുക്കണം. കാർമ്മികൻ വി. മൂറോൻ പൂശുന്നു. കിരീടധാരണം നടത്തിയശേഷം കുഞ്ഞിനു വി. കുർബാന കൊടുക്കുന്നു. ശുശ്രൂഷക്കാരൻ വെള്ളം തുള്ളി തുള്ളിയായി കുഞ്ഞിന്റെ വായിൽ ഒഴിച്ചു കൊടുക്കണം. വി. മൂറോൻ സൈത്ത് എന്നിവ വയ്ക്കുന്നതിന് തടികൊണ്ട് ഒരു ചെറിയപെട്ടി (മൂന്നു കുപ്പികൾ വയ്ക്കത്തക്കവണ്ണം മൂന്ന് അറകളായി അതിൽ വിഭാഗിച്ചിരിക്കണം) ഉണ്ടാക്കി അതിൽ സൂക്ഷിക്കണം. കുഞ്ഞിനെ ത്രോണോസിന്റെ നാലു മൂലകളിലും വി. ഏവൻഗേലിയോൻ പീഠത്തിലും മുത്തിച്ച് കാർമ്മികന്റെ കൈയ്യും മുത്തിച്ച് വേണം മദ്ധ്യസ്ഥന്റെ കൈയിൽ ഏൽപ്പിക്കുവാൻ. മൂറോനഭിഷേകം കഴിഞ്ഞതിനാൽ ശുശ്രൂഷക്കാരന്റെ കൈകളിൽ മൂറോൻ പുരളാൻ സാദ്ധ്യതയുണ്ട്. അതുകൊണ്ട് കൈകൾ സോപ്പിട്ട് നല്ലവണ്ണം കഴുകി മാമോദീസാ തൊട്ടിയിലോ ആരും ചവിട്ടാത്തിടത്തോ ഒഴിക്കണം. നിവൃത്തിയുള്ളിടത്തോളം മാമോദീസാ ഏറ്റ കുഞ്ഞിനെ തുണി കൊണ്ട് പൂർണ്ണമായും പൊതിഞ്ഞ് വേണം പിടിക്കുവാൻ.

## വിവാഹകൂദാശ

വി.ത്രോണോസിൽ ഒരു മെഴുകുതിരി കത്തിച്ചുവെച്ച് തിരശീല നീക്കിയാണ് ശുശ്രൂഷ ആരംഭിക്കുന്നു. മണവാളനും മണവാട്ടിയും ദൈവാലയത്തിലേക്ക് കടന്നുവരുമ്പോഴാണ് തിരശീല നീക്കുന്നത്. നമസ്ക്കാര മേശമേൽ ഒരു കുരിശും ഇരുവശവും ഓരോ മെഴുകുതിരിയും വച്ചു കൊണ്ട് ശുശ്രൂഷ നടത്തുന്നു. പ്രൊമിയോന്റെ അവസാനം ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസിനും എല്ലാം മുറപ്രകാരം വീശി മുത്തിയശേഷം മറ്റുള്ളവർക്കും മുറപ്രകാരം വീശുന്നു. മണവാളനും മണവാട്ടിയ്ക്കും പ്രത്യേകം വീശുന്നു. ജനങ്ങൾക്ക് പടിഞ്ഞാറെ വാതിൽ വരെ വീശി മടങ്ങി വന്ന് ത്രോണോസിൽ വീശി മുത്തി അവസാനിപ്പിക്കുന്നു. എത്രോ വായിക്കുമ്പോഴും ഇപ്രകാരം ധൂപം വീശണം. കിരീടം വാഴ്വിന്റെ ശുശ്രൂഷാ സമയത്ത് തെക്ക് വശത്ത് അല്പം മുമ്പോട്ട് മാറിനിന്നുകൊണ്ട് ലേഖനം വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ ധൂപം വീശുകയും ഇരുവശവും കത്തിച്ച മെഴുകുതിരികൾ പിടിക്കുകയും മണി മറുവഹസാകൾ കിലുക്കുകയും ചെയ്യ

ണം. ശുശ്രൂഷയുടെ അവസാനം കുക്കിലിയോൻ-ധൂപപ്രാർത്ഥനകൾ ചൊല്ലുമ്പോഴും ധൂപം വീശണം.

### രോഗികളുടെ തൈലാഭിഷേകം

എണീറ്റ് ഇരിക്കാൻ പാടില്ലാത്ത രോഗികളെ കിടക്കയിൽ കിഴക്കു പടിഞ്ഞാറായി കിടത്തുന്നു. ഒരു മേശമേൽ ഒരു കുരിശും ഇരുവശവും ഓരോ മെഴുകുതിരിയും കത്തിച്ചുവെച്ചുകൊണ്ട് ശുശ്രൂഷ നടത്തുന്നു. എല്ലാ ശുശ്രൂഷകളിലെയും പോലെ പ്രൊമിയോന്റെ അന്ത്യത്തിലും, എത്രോ സമയവും കുന്തിരിക്കം ഇടുവിച്ച് വീശണം. ആദ്യം കുരിശിനു വീശി വണങ്ങിയ ശേഷം മുറപ്രകാരം വീശി, രോഗിയുടെ കിടക്കയ്ക്കു ചുറ്റി വീശിയശേഷം ജനങ്ങൾക്കും വീശണം. വടക്കു വശത്തും തെക്കു വശത്തും രോഗിക്കഭിമുഖമായി നിന്നു കൊണ്ട് ലേഖനങ്ങൾ ക്രമപ്രകാരം വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോഴും പതിവു പോലെ ധൂപം വീശുകയും ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും മറ്റും ചെയ്യണം.

### ശവസംസ്ക്കാര ശുശ്രൂഷ

ശവസംസ്ക്കാര ശുശ്രൂഷയുടെ ക്രമങ്ങൾ വീട്ടിൽ വച്ചും, പള്ളിയിലോ, സെമിത്തേരിയിലെ ചാപ്പലിൽ വച്ചോ നടത്തും. പ്രൊമിയോന്റെ അവസാനവും എത്രോയുടെ അവസരത്തിലും ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിച്ച് ധൂപം വീശണം. ആദ്യം മൃതശരീരത്തിന്റെ തലയ്ക്കലുള്ള കുരിശിനു വീശി വണങ്ങിയ ശേഷം മൃതശരീരം ചുറ്റി വീശണം. പിന്നീട് മുറപ്രകാരം മറ്റുള്ളവർക്കും ജനങ്ങൾക്കും വീശണം. മദ്ബഹായിൽ കയറി വീശണമെന്നില്ല. മദ്ബഹായ്ക്കുനേരെ വീശി വണങ്ങിയാൽ മതി. കുക്കിലിയോൻ ചൊല്ലുമ്പോഴും ഇപ്രകാരം വീശണം. പടിഞ്ഞാറോട്ടഭിമുഖമായിനിന്നുകൊണ്ട് ക്രമപ്രകാരംഉള്ള വായനകൾ വായിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ പതിവുപോലെ ഇരുവശവും മെഴുകുതിരികൾ പിടിക്കുകയും ധൂപം വീശുകയും മറ്റും ചെയ്യണം. മൃതശരീരം കുഴിയിലോട്ട് കൊണ്ട് പോകുമ്പോൾ കുരിശ്, മെഴുകുതിരികൾ, ധൂപക്കുറ്റി, കുന്തിരിക്കം ഇവ ഉണ്ടായിരിക്കണം. കുക്കിലിയോൻ ചൊല്ലുമ്പോൾ കുഴിക്ക് ചുറ്റി വീശണം. കബറിങ്കൽ ധൂപ പ്രാർത്ഥന നടത്തുന്ന അവസരങ്ങളിൽ തലയ്ക്കൽ ഒരു കുരിശും ഇരുവശവും ഓരോ മെഴുകുതിരികളും കത്തിച്ചു വെയ്ക്കണം. കുക്കിലിയോൻ ചൊല്ലുമ്പോൾ കബറിനു ചുറ്റി ധൂപം വീശണം. മരിച്ചവരുടെ പൊതുവായ ഓർമ്മ നടത്തുന്ന ഞായറാഴ്ച സെമിത്തരി ചുറ്റി ധൂപം വീശണം.

## ഭവന വാഴ്വ്

ഭവനം വാഴ്വിന് (വീട് കൂദാശ) മേശമേൽ ഒരു കുരിശും ഇരുവശവും ഓരോ മെഴുകുതിരിയും കത്തിച്ചു വെയ്ക്കണം. ഒരു പാത്രത്തിൽ കുറെ വെള്ളവും, വെള്ളം തളിക്കുന്നതിന് ഇലകൾ കെട്ടിയുണ്ടാക്കിയ സോപ്പായും ഇട്ട് മേശമേൽ വയ്ക്കണം. പ്രൊമിയോന്റെ അവസാനം ധൂപ ക്കുറ്റിയിൽ കുന്തിക്കം ഇടുവിച്ച് കുരിശിന് വീശി മുത്തി, മുറപ്രകാരം മറ്റുള്ളവർക്കും വീശിയശേഷം വീടിന്റെ എല്ലാഭാഗത്തും ധൂപം വയ്ക്ക ണം. ഒടുവിൽ ധൂപപ്രാർത്ഥന സമയത്തും ഇപ്രകാരം വീശണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ ഇരുവശവും മെഴുകുതിരികൾ പിടി ക്കുകയും ധൂപം വീശുകയും മറ്റും പതിവുപോലെ ചെയ്യണം. അധികം വരുന്ന വെള്ളം മനുഷ്യർ ചവിട്ടാത്തിടത്ത് ഒഴിക്കണം. ധൂപക്കുറ്റി കത്തി ക്കുന്നതിനുള്ള സംവിധാനം ശുശ്രൂഷക്കാരൻ നേരത്തെ തന്നെ കരുത ണം. വീട്ടിലെ പാചകമുറിയിൽ നിന്നും കരിയോ, കനലോ ശേഖരിക്കുന്ന രീതി ശരിയല്ല.